പുസ്തകം ൧൭] [ലക്കം ൧.
൧൯൦൪-ന്നു ൧൦൭൯ മകരം

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുത"
(മാർ പൌലൂസു.)

## സംഗതിവിവരം.



Mar Thomas Press,
Kottayam.

പ്രസിദ്ധകൻ റവി. ജി. കൊച്ചുമ്മൻ.

# പഞ്ചാംഗം

ശ്ബോത്ത് — കുംഭം

൧൯൦൮ ൧൦൮൩

ഫിബ്രുവരി — മാൎച്ച

| ആഴ്ച. | സൂ. | മ. | ഇം. | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| വെ | ൧ | ൨ | ൧൪ | ൨.ാംനു- (മായൽത്തോ) അതായ്തു കൎത്താവിനെ ദൈവാലയത്തിൽ കാഴ്ച വെച്ചതു (മാറാനായ) |
| ശ | ൨ | ൩ | ൧൫ | |
| ഞാ | ൩ | ൪ | ൧൬ | ൩.നു- ദനഹാക്കു പിമ്പു ൪.ാം ഞാ: മാർ ബൎസൌമാ, ശെമഊൻ ദസ്തൂനാ, അന്തോനിയോസു എന്നിവരുടെയും സകല പിതാക്കന്മാരുടെയും ഓൎമ്മ. |
| തി | ൪ | ൫ | ൧൭ | ൪.നു- നിനുവ നോമ്പാരംഭം. |
| ചൊ | ൫ | ൬ | ൧൮ | |
| ബു | ൬ | ൭ | ൧൯ | |
| വ്യാ | ൭ | ൮ | ൨൦ | ൭.നു- നിനുവ നോമ്പു വീടൽ സ്വൎണ്ണനാവുള്ള മാർ ഈവാനിയോസിന്റെ ഓൎമ്മ. |
| വെ | ൮ | ൯ | ൨൧ | ൮.നു- മാർ സേവേറിയോസു പാത്രിയക്കീസിന്റെ ഓൎമ്മ. |
| ശ | ൯ | ൧൦ | ൨൨ | |
| ഞാ | ൧൦ | ൧൧ | ൨൩ | ൧൦.നു- (കൊഹനെ) അതായ്തു മരിച്ചുപോയ പട്ടക്കാരുടെ ഓൎമ്മ. |
| തി | ൧൧ | ൧൨ | ൨൪ | |
| ചൊ | ൧൨ | ൧൩ | ൨൫ | |
| ബു | ൧൩ | ൧൪ | ൨൬ | |
| വ്യാ | ൧൪ | ൧൫ | ൨൭ | |
| വെ | ൧൫ | ൧൬ | ൨൮ | |
| ശ | ൧൬ | ൧൭ | ൨൯ | |
| ഞാ | ൧൭ | ൧൮ | ൧ | ൧൭.നു- (ആനീദെ) സകല മരിച്ചുപോയവരുടെയും ഓൎമ്മ. |
| തി | ൧൮ | ൧൯ | ൨ | |
| ചൊ | ൧൯ | ൨൦ | ൩ | |
| ബു | ൨൦ | ൨൧ | ൪ | |
| വ്യാ | ൨൧ | ൨൨ | ൫ | |
| വെ | ൨൨ | ൨൩ | ൬ | |
| ശ | ൨൩ | ൨൪ | ൭ | |
| ഞാ | ൨൪ | ൨൫ | ൮ | ൨൪.നു- (കൊത്തിനെ) അതായ്തു വലിയനോമ്പിന്റെ ൧.ാം ഞാ. പേത്രത്താ, മാർ മത്തായിശ്ലീഹായുടെ ഓൎമ്മ. |
| തി | ൨൫ | ൨൬ | ൯ | ൨൫.നു- ശുബ്കോനൊ ശുശ്രൂഷ അങ്കമാലിപ്പള്ളിയിൽ കാലം ചെയ്ത മാർ ഗ്രീഗോറിയോസിന്റെ ഓൎമ്മ. |
| ചൊ | ൨൬ | ൨൭ | ൧൦ | |
| ബു | ൨൭ | ൨൮ | ൧൧ | |
| വ്യാ | ൨൮ | ൨൯ | ൧൨ | |
| വെ | ൨൯ | ൧ | ൧൩ | |

# മലങ്കര ഇടവക പത്രിക.

പുസ്തകം ൩ | ൧൮൯൪ മകരം | ലക്കം ൧

മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ്
മെത്രാപ്പോലീത്താ എഴുത്തു.

നമ്മുടെ എല്ലാപള്ളികളിലെ വികാരിമാരും ദേശത്തുപട്ടക്കാരും കയ്ക്കാരരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു.

പ്രിയമുള്ളവരെ നമുക്കു എത്രയും പ്രിയപ്പെട്ട നമ്മുടെ പുന്നത്രസ്സബാച്ചൻ ഊർശ്ലേമിലേക്കു പോയി നമ്മുടെ കർത്താവിന്റെ കബറുകൾ വന്ദിച്ചു അനുഗ്രഹം കൈക്കൊണ്ടു പോരുവാൻ ഇപ്പോഴല്ലാ രണ്ടുമൂന്നു സംവത്സരമായി നമ്മോടു നിർബന്ധിക്കയും തനിച്ചായിട്ടുള്ള യാത്രയിൽ വച്ചു വല്ല സുഖക്കേടുകളും ഭവിക്കുകയൊ സഹായത്തിനു ആളില്ലാതെ വല്ല ബുദ്ധിമുട്ടും സങ്കടവും നേരിട്ടു പോകയുമൊ എന്നുള്ള നമ്മുടെ വ്യസനവിചാരത്താൽ തനിച്ചുള്ള യാത്രയെ വിരോധിച്ചു. മനസ്സില്ലാ മനസ്സോടു വലിയ ഖേദത്തോടുംകൂടെ നമ്മുടെ ഒടസാത്ത ഇരവര കൈക്കൊണ്ടും ഇരുന്നതാകുന്നു. എങ്കിലും ഇപ്പോൾ മെത്രാസനത്തിൽനിന്നു രണ്ടോ മൂന്നോ പേരെ ഊർശ്ലേമിലേക്കു അയക്കണമെന്നും ഈ വലിയ നോമ്പു വീടുന്നതിനു മുമ്പായി പാത്രിയർക്കീസുബാവാ ഊർശ്ലേമിൽ എത്തുന്നതാകകൊണ്ടു തെരിഞ്ഞെടുക്കപ്പെട്ടവരെ ഊർശ്ലേമിലേക്കു അയക്കണമെന്നു പാത്രിയർക്കീസുബാവായുടെ കല്പന വന്നിരിക്കുന്ന പ്രകാരം തെരിഞ്ഞെടുപ്പു കുംഭം ൧൫-നു എന്നും നിശ്ചയിച്ചു എല്ലാ പള്ളിക്കാർക്കും നാം കല്പന അയച്ചിട്ടുണ്ടല്ലൊ. തെരിഞ്ഞെടുപ്പു എങ്ങിനെ വന്നാലും നമ്മുടെ പ്രിയ പുത്രനാകുന്ന പുന്നത്രനാബാച്ചൻ ഊർശ്ലേമിലേക്കു പോകുവാൻ കർത്താവിൽ ധൈര്യപ്പെട്ടു നാം അനുവദിക്കപ്പെട്ടും ഇരിക്കുന്നതിനാൽ ബാച്ചന്റെ യാത്രച്ചിലവിലേക്കു വേണ്ടുന്ന സഹായം പള്ളിക്കാരും ജനങ്ങളും അവരവരുടെ ശക്തിക്കു തക്കവണ്ണം ചെയ്തുകൊടുത്തു സന്തോഷത്തോടുകൂടി ബാച്ചനെ യാത്ര പറഞ്ഞയപ്പാൻ നാം അനുഗ്രഹിക്കുന്നതാകകൊണ്ടും ഈ കാര്യത്തിൽ താല്പര്യമായും ഭക്തിയായും നിങ്ങൾ വിചാരിച്ചു നിവൃത്തിക്കയും വേണം.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളിൽ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്നു ൧൮൯൪ മകരം ൨൫-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

## നവീകരണ മേല്പട്ടക്കാരുടെ കൈവെപ്പു.

നവീകരണമേലദ്ധ്യക്ഷന്മാർ പ്രാപിച്ചിരിക്കുന്ന മേല്പട്ടസ്ഥാനത്തിന്റെ അസാധുത്വത്തെക്കുറിച്ച പത്രികയിൽ ഉണ്ടായിരുന്ന ഉപന്യാസത്തെ എതൃക്കുവാനുള്ള ആരംഭമായി കഴിഞ്ഞ താരകയിൽ ഒരു പത്രാധിപ പ്രസംഗം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. മത്യൂസ അത്താനാസ്യൊസ മെത്രാന്റെ സ്ഥാനം ആരംഭത്തിങ്കലെ അസാധുവാണെന്നു ഇടവകപ്പത്രിക വാദിച്ചിരിക്കുന്നു എന്നും അദ്ദേഹം മുടക്കപ്പെടുന്നതുവരെ മെത്രാപ്പൊലിത്തായായിരുന്നു എന്നു നി. വ. ദി. ശ്രീ. മാർ ദിവന്നാസ്യോസ്സു മെത്രാപ്പൊലിത്താ തിരുമനസ്സുകൊണ്ടു മൊഴി കൊടുത്തിട്ടുണ്ടെന്നും മലങ്കര ഇടവക പഞ്ചാംഗത്തിൽ അദ്ദേഹത്തെ ഇപ്പൊഴെ വരെ ഇടവക ഭരിച്ച മേലദ്ധ്യക്ഷന്മാരിൽ ഒരാളായി ചേർത്തിരിക്കുന്നു എന്നും അന്യോന്യ വിരുദ്ധങ്ങളായി തോന്നിക്കുന്ന ഈ സംഗതികൾക്കു സമാധാനം കേട്ടശേഷം സ്ഥാനത്തിന്റെ അസാധുത്വത്തെക്കുറിച്ചു പ്രസംഗിപ്പാൻ നിശ്ചയിച്ചിരിക്കുന്നു എന്നുമാണ താരക പറയുന്നതിന്റെ ചുരുക്കം.

തക്കവിഷയത്തെക്കുറിച്ച വല്ലതും പറയുന്നതിനു മുമ്പു താരകയുടെ ഒരു അസംബന്ധം അഥവാ മനഃപ്പൂർവ്വമായ ഒരു കൌശലം ചൂണ്ടികാണിക്കാനുണ്ടു. ഇടവകപത്രികയിൽ പലരുടെ അഭിപ്രായങ്ങളെ എടുത്തു പറകയും പലരുടെ ലേഖനങ്ങളെ പ്രസിദ്ധപ്പെടുത്തുകയും ചെയ്യാറുണ്ടു. അവയെല്ലാം പത്രാധിപരുടെ അഭിപ്രായങ്ങളാണെന്നും പത്രാധിപർ അവയ്ക്കെല്ലാം ഉത്തരവാദിയാണെന്നും വായനക്കാരെ തെറ്റായി ധരിപ്പിക്കുന്ന ഒരു വിദ്യ താരക സദാ പ്രയോഗിക്കാറുണ്ടു. അവയ്ക്കൊക്കയും അപ്പഴപ്പോൾ എതൃവാദം ചെയ്തു പത്രസ്ഥലം മിനക്കെടുത്താനുള്ള വൈമനസ്യംകൊണ്ടു ഞങ്ങൾ മൌനമായിരിക്കുന്തോറും താരക അതു ഒരു സാമർത്ഥ്യമാക്കി കൊണ്ടുപോകുന്നു.

ഈ തക്കവിഷയത്തിൽ തന്നെ മത്ത്യൂസ അത്താനാസ്യോസിന്റെ സ്ഥാനം ആരംഭത്തിലെ അസാധുവായിരുന്നു എന്നു പത്രിക വാദിച്ചതായി എഴുതിയിരിക്കുന്നതു താരകാധിപർ ഉത്തമവിശ്വാസത്തോടുകൂടെ പറഞ്ഞതാണെങ്കിൽ അദ്ദേഹം പത്രിക വായിക്കാതെ എഴുതിയതായിരിക്കണം. അല്ലെങ്കിൽ അതു അദ്ദേഹത്തിന്റെ വികടബുദ്ധിയിൽനിന്നുത്ഭവിച്ച ഒരു കൌശലമായിരിക്കണം. പത്രികയിലെ ആ ഉപന്യാസം മുഴുവൻ അംഗ്ലിയാ ബിഷൊപ്പന്മാരുടെ അഭിപ്രായവും അവരുടെ അഭിപ്രായത്തിൽനിന്നു ന്യായമായി എടുക്കാവുന്ന അനുമാനങ്ങളുമായിരുന്നു എന്നു അതു വായിച്ചവർക്കു മനസ്സിലാക്കാൻ പ്രയാസമില്ല. അമെറിക്കായിൽ ഫോണ്ടുലാക്കിലെ അംഗ്ലിയാബിഷൊപ്പും കൽക്കത്താ മദ്രാസ തിരുവിതാംകൂർ ഈ അംഗ്ലിയാ ഇടവക ബിഷൊപ്പന്മാരും എഴുതിയിട്ടുള്ള അഭിപ്രായങ്ങളെയും അവയിൽനിന്നുള്ള അനുമാനങ്ങളെയും ഞങ്ങൾ എടുത്തു പറഞ്ഞിട്ടുണ്ടു. അവർ നവീകരണക്കാരുടെ ബന്ധുക്കളും പൂജ്യന്മാരായും വേദജ്ഞാനികളായും നവീകരണക്കാരാൽ സമ്മതിക്കപ്പെടുന്നവരുമാകകൊണ്ടു അവരുടെ അഭിപ്രായങ്ങൾ നവീകരണക്കാരിൽ ദുർവ്വാശിയില്ലാത്ത പരമാർത്ഥികളുടെ പര്യാലൊചനയ്ക്കു വിഷയീഭവിക്കുമെന്നുള്ള ഉദ്ദേശത്തോടുകൂടെ ഞങ്ങൾ പ്രസിദ്ധപ്പെടുത്തി.

സ്ഥാനത്തിന്റെ അസാധുത്വം ആരംഭിക്കുന്ന മിനിട്ട എപ്പോൾ എന്നുള്ളതു വേദശാസ്ത്രസംബന്ധമായ ഒരു ലാപായന്റാകുന്നു. അതിനെക്കുറിച്ചു തീർച്ചയായ വിധി കല്പിക്കാൻതക്കവാറു വേദശാസ്ത്രപണ്ഡിതനാണെന്നു ഞങ്ങളെക്കുറിച്ചു ഞങ്ങൾതന്നെ വിചാരിക്കുന്നില്ല. അതിനാൽ മത്ത്യൂസ അത്താനാസ്യോസിന്റെ സ്ഥാനത്തിന്റെ അസാധുത്വം ഉത്ഭവിച്ച മിനിട്ടിനെക്കുറിച്ചു ഞങ്ങൾ അഭിപ്രായമൊന്നും പറഞ്ഞിട്ടില്ല. പത്രികയും മാർ ദീവന്നാസ്യൊസ്സു മെത്രാപ്പൊലിത്തായും പൂർവ്വാപരവിരുദ്ധങ്ങളായ അഭിപ്രായങ്ങളെ പുറപ്പെടുവിച്ചിരിക്കുന്നു എന്നുള്ള താരകാവാദം വെറും സ്വപ്നം മാത്രമാകുന്നു. ആ കാര്യത്തിൽ താരക പറയുന്നതുപോലെ വല്ല അഭിപ്രായഭേദവുമുണ്ടെങ്കിൽ വലിയതിരുമേനിയും അംഗ്ലിയാബിഷൊപ്പന്മാരും തമ്മിലാണുള്ളതു. മുടക്കു മുതൽ സ്ഥാനം അസാധുവായിട്ടായിരിക്കാം തിരുമനസ്സുകൊണ്ടു തീരുമാനിച്ചിരിക്കുന്നതു. നേരെമറിച്ചു അംഗ്ലിയാബിഷൊപ്പന്മാ

രുടെ അഭിപ്രായത്തിൽ നിന്ന മത്ത്യൂസ അത്താനാസ്യോസ ആരംഭംമുതലെ സ്ഥാനമില്ലാത്ത ആൾ എന്നാണ അനുമാനിക്കേണ്ടതു.

ഇടവകപ്പത്രികപത്രാധിപരെയും വലിയ തിരുമേനിയെയും തമ്മിൽ കൂട്ടിപ്പിടിപ്പിച്ചു നവീകരണ മേല്പട്ടസ്ഥാനം സാധുവാക്കാമെന്ന താരക വിചാരിച്ചിട്ടുണ്ടെങ്കിൽ അതു അസ്ഥാനത്തിലാണെന്ന ഇതുകൊണ്ടു കണ്ടുവല്ലൊ. ഇനി പഞ്ചാംഗവും പത്രികയും തമ്മിലുണ്ടെന്ന പറയുന്ന വ്യത്യാസവും താരകയുടെ മൌഢ്യങ്ങളിൽ ഒന്നാണെന്ന കാണിക്കാം. മാർ തോമ്മാശ്ലീഹാ മുതൽ ഇതുവരെ "മലങ്കര ഇടവകയെ ഭരിച്ചു കാലംചെയ്ത മേലദ്ധ്യക്ഷന്മാരിൽ" പേരറിയാവുന്നവരുടെ ഒരു ലിസ്റ്റ പഞ്ചാംഗത്തിൽ ചേൎത്തിട്ടുണ്ടു. അവരിൽ നെസ്തോറിയരും, റോമ്മാക്കാരും, പന്ത്രണ്ടു പട്ടക്കാരാൽ മാത്രം അത്യാവശ്യംനിമിത്തം വാഴിക്കപ്പെട്ട ആളും, ചത്ത കൈവെച്ചു വാഴിക്കപ്പെട്ട ആളും അക്കദയാക്കോന്മാരും ഉൾപ്പെട്ടിട്ടുണ്ടു. ഇവരെല്ലാം ഒരുപോലെ സാധുവായ കൈവെപ്പുള്ള മെത്രാന്മാരാണെന്ന പഞ്ചാംഗകൎത്താവു സമ്മതിക്കുന്നതായി അതിൽ ഒരു വാക്കുകൊണ്ടും അൎത്ഥം വരുന്നില്ല. അങ്ങിനെ സമ്മതിക്കയില്ലെന്നും സധൈൎയ്യം പറയാം. എങ്കിലും അവരെല്ലാവരും മലങ്കര ഇടവകയെ ഭരിച്ചു "മേലദ്ധ്യക്ഷന്മാരാണ" എന്നുള്ളതിനു പഞ്ചാംഗകൎത്താവിനും ഞങ്ങൾക്കും തൎക്കമില്ല. ആക്കൂട്ടത്തിൽ മത്ത്യൂസു അത്താനാസ്യോസും ഇടവകയെ ഭരിച്ചു ഒരു മേലദ്ധ്യക്ഷനായി പഞ്ചാംഗത്തിൽ ചേൎത്തിട്ടുള്ളതുകൊണ്ടു ആദേഹം മരണം വരെ സാധുവായ കൈവെപ്പോടുകൂടിയ ഒരു മെത്രാനാണെന്ന പഞ്ചാംഗകൎത്താവു സമ്മതിക്കുന്നതായി താരക വിചാരിക്കുന്നെങ്കിൽ അക്കദയാക്കോന്മാരെയും ചത്ത കൈവെച്ചവരെയും ആക്കൂട്ടത്തിൽ മെത്രാന്മാരായി വിചാരിക്കുന്നു എന്നു വരുന്നു. ഇങ്ങനെ അനുമാനിക്കുന്ന ഭോഷന്മാർ എവിടെയെങ്കിലുമുണ്ടെങ്കിൽ താരകാധിപരല്ലാതെ വേറെ ഒരുവനെപ്പോലും കാണ്മാൻ കിട്ടുന്നതല്ല. പഞ്ചാംഗത്തിലെ വാചകം കൊണ്ടു മത്ത്യൂസ അത്താനാസ്യോസിന്റെ സ്ഥാനസാധുത്വം സ്ഥാപിക്കാനൊ പത്രികയെയും പഞ്ചാംഗത്തെയും തമ്മിൽ കൂട്ടിപ്പിടിപ്പിക്കാനൊ ചെയ്ത താരകാശ്രമവും അസ്ഥാനത്തിലാണെന്ന ഇതുകൊണ്ടു സ്പഷ്ടമാകുന്നു.

നവീകരണ മേലദ്ധ്യക്ഷന്മാരുടെ സ്ഥാനസാധുത്വത്തെ സ്ഥാപിക്കാൻ എന്നുള്ള നാട്യത്തിൽ വലിയ തിരുമേനിയുടെ മൊഴിയും പത്രികയും പഞ്ചാംഗവും തമ്മിൽ ഭിന്നാഭിപ്രായമുണ്ടെന്ന മാത്രം കാണിച്ചേച്ചു അതിനു സമാധാനം കേൾക്കണമെന്ന മാത്രം പറഞ്ഞു വാദവിഷയത്തിൽ പ്രവേശിക്കാതെ താരക പിന്നോക്കം കാലുവെച്ചിരിക്കുന്നതായി കാണുന്നു. ഈ കാൎയ്യത്തിൽ വല്ല ഭിന്നാഭിപ്രായവും ഉണ്ടെങ്കിൽ വലിയ തിരുമേനിയും അംഗ്ലിയാബിഷൊപ്പന്മാരും തമ്മിലാണെന്ന മേൽ കാണിച്ചുവല്ലൊ. അതിനു ഞങ്ങൾ സമാധാനം പറയണമെന്ന താരക ചോദിക്കുന്നതിന്റെ ഔചിത്യം മനസ്സിലാക്കാൻ പ്രയാസമാണ. ഡാക്തർ ഗിൽ ഈ നാട്ടിൽ ഉണ്ടു. കല്ക്കത്താബിഷൊപ്പ ഈയിടെ ഇവിടെ വന്നേച്ചുപോയി. താരകാധിപൎക്കു തന്നെ നേരിട്ടുചോദിച്ചു തൎക്കം തീൎക്കാമായിരുന്നു. ഇന്നയിന്ന കാരണങ്ങൾ ഉണ്ടായാൽ ഒരുമേല്പട്ടസ്ഥാനം ആരംഭത്തിങ്കലെ അസാധുവാണെന്ന അവർ വിധിച്ചു. അതിലേക്കു അപ്പൊസ്തോലസഭയുടെ ചില കാനോനുകളും ശട്ടങ്ങളും അവർ ചൂണ്ടികാണിക്കുന്നുണ്ടു. ആ കാരണങ്ങൾ മത്ത്യൂസ അത്താനാസ്യോസിനെ ശരിയായി സംബന്ധിക്കുന്നു എന്നു തൎക്കമററ രേഖകളുമുണ്ടു. അതിനാൽ അദ്ദേഹം ആരംഭത്തിലെ സ്ഥാനരഹിതനാണെന്ന ഞങ്ങൾ അനുമാനിച്ചു. മത്ത്യൂസു അത്താനാസ്യോസിനെ സംബന്ധിക്കുന്ന ആ കാരണങ്ങൾ അടങ്ങിയ പുസ്തകങ്ങൾ പക്ഷെ സിമ്മനാരിക്കേസിൽ മൊഴി കൊടുത്ത കാലത്തു വലിയ തിരുമേനി കണ്ടിട്ടില്ലായിരിക്കാം. അതിനാൽ അവയുടെ ഗുണദോഷമൊ ഗുരുലഘുത്വമൊ എത്രത്തോളമുണ്ടെന്നു സമാധാനം പറയേണ്ടതു മേല്പറഞ്ഞ അംഗ്ലിയാ ബിഷൊപ്പന്മാരാണ. താരക അവരോടു ചോദിച്ചു തൎക്കം തീൎക്കയല്ലാതെ ഈ കാൎയ്യത്തിൽ പത്രികയോടു മല്ലുകെട്ടാൻ പുറപ്പെട്ടാൽ കല്ലേൽകടിച്ചു പല്ലുകളയാമെന്നല്ലാതെ അവൎക്കു വേണ്ടി സമാധാനം പറവാൻ പത്രിക തയാറല്ല. താരകാധിപർ ഒരിക്കൽ ളോഹ ഊരിച്ച നവീകരണാദ്ധ്യക്ഷന്മാരെ ഈ വിദ്യകൊണ്ടു രണ്ടാമതു ളോഹ ധരിപ്പിക്കാമെന്ന വിചാരിച്ചാൽ ഫലമുണ്ടാകുമെന്നും ഞങ്ങൾക്കു തോന്നുന്നില്ല.

---

## ഡേവിഡ് വെർഡ്സ്‌വെർത്തന്മാർ.

പത്തു പതിനഞ്ചു വൎഷം മുമ്പു ഈ നാട്ടിൽ വന്ന മതപ്രസംഗങ്ങളാൽ വലിയ ഇളക്കമുണ്ടാക്കിയ ഡേവീഡ് വെർഡ്സ്‌വെർത്ത എന്ന രണ്ടു ഉപദേഷ്ടാക്കളുടെ ഉപദേശ പിശകുകളെക്കുറിച്ചു അക്കാലത്തു ഇടവകപത്രികയുടെ ഒരു വിശേഷാൽ പ്രതി പ്രസിദ്ധപ്പെടുത്തിയിരുന്നതു വായനക്കാർ ഓൎത്തിരിക്കുമൊ എന്നു ഞങ്ങൾ സംശയിക്കുന്നു. രക്ഷ അവസാനത്തിൽ ഉള്ളതല്ല, തല്ക്കാലത്തുള്ളതാകുന്നു എന്നും രക്ഷിക്കപ്പെട്ടുവെന്നു സങ്കല്പിച്ചാൽ പിന്നെ ആ മനുഷ്യനിൽ പാപം ഇല്ലെന്നും അവനു പിന്നീടു പാപം ചെയ്വാൻ ഇട വരികയില്ലെന്നും മറ്റും അനുതാപത്തിന്റെ വാതിലുകളെ അടച്ചുകളയുന്നവയും പാപത്തിൽ നിന്നു മോചനം ലഭിക്കുന്നതിനുള്ള മാൎഗ്ഗം നോക്കാതെ, ചെയ്യുന്ന പാപങ്ങളൊന്നും പാപങ്ങളല്ലെന്നുള്ള ഒരു കപടമനോസ്സാക്ഷി കൊടുത്തു മനുഷ്യരെ നിത്യശിക്ഷയ്ക്കു കൊണ്ടുപോകുവാൻ സഹായിക്കുന്നവയുമായ ചില ദുരുപദേശങ്ങളെ ഇവർ പ്രസംഗിച്ചു പലരേയും വഴി തെറ്റിച്ചപ്പോൾ അവയെ ഖണ്ഡിച്ചു ഒരു ദീൎഘപ്രസംഗമാണു ഞങ്ങൾ പ്രസിദ്ധപ്പെടുത്തിയിരുന്നതു. നവീകരണക്കാർ എല്ലാം ഡേവിഡിനെ ദൈവദൂതനായി അന്നു കൈക്കൊണ്ടിരുന്നു. ഈവൻ ഇവിടെനിന്നു പോയശേഷം അമേരിക്കായിൽ ചെന്നു പ്രസംഗങ്ങൾ നടത്തി, താൻ ഒരു ദിവ്യനാണെന്നും കേരളത്തിൽ വച്ചു രോഗികളെ സുഖപ്പെടുത്തുകയും കുരുടന്മാൎക്കു കണ്ണു കൊടുക്കുകയും മറ്റും ചെയ്തു എന്നും ഇങ്ങനെ പല വിധത്തിൽ വ്യാജങ്ങൾ പറഞ്ഞു അമേരിക്കക്കാരെ ഇളക്കി, തനിക്കു പാപം ഇല്ലെന്നും താൻ വിശുദ്ധിയിൽ ജീവിക്കുന്നു എന്നും വമ്പു പറഞ്ഞുകൊണ്ടിരുന്ന ഇവൻ അമേരിക്കായിൽവച്ചു വ്യഭിചാരത്തിൽ പിടിക്കപ്പെട്ടു. നേരെ കണ്ടു പിടിച്ചപ്പോൾ അതിനെ നിഷേധിക്കാൻ പാടില്ലാതെ ഏറ്റുപറയേണ്ടി വന്നു. അതിനോടുകൂടെ അവന്റെ പൊക്കം ഒന്നു താണു. എങ്കിലും ഈ കഥകൾ ഇടവകപത്രിക പ്രസിദ്ധപ്പെടുത്തിയതുകൊണ്ടു നവീകരണക്കാൎക്കു അവ വിശ്വാസ്യങ്ങളല്ലായിരുന്നു. സാക്ഷാൽ ഭക്തനെന്നു ലക്ഷോപലക്ഷം ജനങ്ങളെ വിശ്വസിപ്പിക്കാൻ തക്കവണ്ണം ജീവിക്കുന്ന ഒരാൾ തന്റെ ഭാവനയ്ക്കു അനുരൂപമായി ജീവിക്കുന്നവനായിരുന്നെങ്കിൽ ഇത്ര വലിയ പാപത്തിൽ പെട്ടെന്നു വീഴുമെന്നു വിചാരിപ്പാൻ പാടില്ല. ആവക പാപങ്ങളിൽ രമിച്ചിരുന്നു എന്നും അതു ഒരിക്കൽ വെളിപ്പെട്ടുപോയി എന്നുമാണു ന്യായമായി വിചാരിക്കേണ്ടതു. എങ്ങിനെയും ആകട്ടെ രക്ഷിക്കപ്പെട്ടാൽ പാപം ചെയ്വാൻ ഇട വരികയില്ലെന്നു അവൻ പറഞ്ഞു പരത്തിയ ഉപദേശം ദൈവികമല്ലെന്നുള്ളേടത്തോളം ഒരു പാഠം ലോകത്തിനു അവനെക്കൊണ്ടു തന്നെ ദൈവം വെളിപ്പെടുത്തിക്കൊടുത്തു. ഹാ ദൈവത്തിന്റെ കൈ ഇവിടെ കാണുക. സത്യമറിയണമെന്നു ആഗ്രഹമുള്ളവൎക്കു ഡേവീഡ് തന്നെ നല്ല ദൃഷ്ടാന്തമായിതീൎന്നു. എന്നിട്ടും നവീകരണ സഹോദരന്മാർ സത്യം പഠിക്കയില്ല. അവർ പിന്നെയും ഡേവീഡിനെ ദൈവത്തിന്റെ ദൂതനും തങ്ങളുടെ വഴികാട്ടിയുമായി കരുതിക്കൊണ്ടുപോരുന്നു. അവൻ പഠിപ്പിച്ച ദുരുപദേശങ്ങളെ അവർ പുലൎത്തിക്കൊണ്ടുമിരിക്കുന്നു.

ഇങ്ങനെ ഇരിക്കെ ഈയിടെ ആരുടെയോ അപേക്ഷപ്രകാരം ഡേവീഡ വീണ്ടും ഒരിക്കൽകൂടെ ഈ നാട്ടിലേക്കു വന്നിരിക്കുന്നു. പമ്പാനദിയിലെ മണല്പുറത്തു പണ്ടു ഇവർ നടത്തിയ പെന്തിക്കോസ്തു യോഗം പലൎക്കും ഓൎമ്മയുണ്ടായിരിക്കുമല്ലൊ. ആ ആറ്റിൽതന്നെ ഈ പ്രാവശ്യവും അവൻ ഒരു മഹാ യോഗം നടത്തി. എങ്കിലും ഈ പ്രാവശ്യം നവീകരണക്കാരും അവനും തമ്മിൽ പിണങ്ങിപ്പിരിവാനാണു ഇടയായതെന്നു കേൾക്കുമ്പോൾ ഞങ്ങളുടെ വായനക്കാൎക്കു ആശ്ചൎയ്യം തോന്നാമെങ്കിലും അനുഭവം അങ്ങനെതന്നെ ആയിരുന്നു.

പുതിയ പുതിയ പ്രാസംഗികന്മാരെ വരുത്തി ഇളക്കങ്ങൾ ഉണ്ടാക്കി സുവിശേഷസംഘത്തിനെന്നും പറഞ്ഞു വരിക്കകളും കാണിക്കകളും പിരിച്ചും മറ്റു വിധത്തിലും പണമുണ്ടാക്കുന്നതാണു ഇവരുടെ യോഗങ്ങളുടെ ആന്തരികമായ ഉദ്ദേശം. അതിലേക്കു ഡേവീഡും ഇവൎക്കു മുമ്പിൽ ഉപയോഗപ്പെട്ടു. എന്നാൽ ഈ പ്രാവശ്യം വന്നപ്പോൾ ഡേവീഡു ആറ്റിൽ മാമ്മൂദീസാ മുക്കുന്ന ബേപ്റ്റീസ്റ്റുകാരുടെ പ്രാസംഗി

കനായിട്ടാണു തീൎന്നതു. അപ്പോൾ നവീകരണക്കാൎക്കു ഡേവീഡിനോടു ചേരാൻ പാടില്ലാതെ വന്നു. തങ്ങൾ ദൈവദൂതനെപ്പോലെ വിചാരിച്ചിരിക്കുന്ന ഡേവീഡു ബെഥ്ലീസ്റ്ററെ തള്ളിയപ്പോൾ നവീകരണ ഉപദേഷ്ടാക്കളും അവരോടു ചേൎന്നിരുന്ന വെർസ്ലവെത്തും ഡേവീഡിനു എതിരായി പ്രസംഗിക്കാൻ തുടങ്ങി. ഇങ്ങനെ ഈ പ്രാവശ്യം ആറമ്മൂള മണപ്പുറത്തെ യോഗം രണ്ടു കളിയാട്ടും മത്സരപ്രസംഗങ്ങളുമായിട്ടാണു അവസാനിച്ചതു.

ഹാ: പ്രിയ നവീകരണ സഹോദരന്മാരേ: ദൈവവചനം പ്രസംഗിക്കുന്നതിനെ തടുക്കരുതെന്നു പറയുന്ന കൂട്ടരേ, ഡേവീഡു ഈ പ്രാവശ്യം വേദത്തിനു പുറമെ വല്ല പാരമ്പൎയ്യന്യായങ്ങളെയൊ പിതാക്കന്മാരുടെ കൃതികളെയൊ അടിസ്ഥാനപ്പെടുത്തി പ്രസംഗിച്ചിട്ടുണ്ടൊ. പിന്നെ എന്താണു നിങ്ങൾ അവനോടു മത്സരിച്ചതു. അവൻ വേദപുസ്തകമല്ലാതെ മറ്റു യാതൊന്നും ആധാരമാക്കുന്നവനല്ല, യാതൊരു കൎമ്മാചാരങ്ങളെയൊ ക്രൂദാശകളെയൊ അവൻ അംഗീകരിക്കുന്നില്ല. അവൻ പറയുന്നതിനൊക്കെയും വിശുദ്ധ വേദത്തിൽ രേഖ ചൂണ്ടിക്കാണിച്ചു പറയുന്നു. അപ്പോൾ അവൻ പറഞ്ഞതു ദൈവവചനമല്ലെന്നു നിങ്ങൾക്കു എങ്ങനെ പറയാം, എങ്ങനെ നിങ്ങൾക്കു അവനെ ദൂഷിക്കാം. അവനൊ ഭക്തിയിൽ പൂൎണ്ണൻ, ദൈവത്തിന്റെ ദൂതൻ, പാപം കൂടാതെ ജീവിക്കുന്നവൻ, സത്യ ഉപദേഷ്ടാവു, ദൈവാത്മാവുകൊണ്ടു നിറഞ്ഞവൻ, പെന്തിക്കൊസ്തു യോഗം നടത്തി ആത്മാവിനെ ഇറക്കിക്കൊടുത്തവൻ എന്നിങ്ങനെ നിങ്ങളാൽ ഐകകണ്ഠ്യേന സമ്മതിക്കപ്പെട്ടവനല്ലയൊ? വേദവാക്യം താനെ വ്യാഖ്യാനിക്കപ്പെടാവുന്നതാണെന്നു നിങ്ങൾ ഘോഷിക്കുന്നു. പൂൎവ്വപിതാക്കളുടെയും സഭയുടെയും ഉപദേശങ്ങൾക്കും ആചാരങ്ങൾക്കും ഒരു വിലയുമില്ലെന്നു നിങ്ങൾ വാദിക്കുന്നു. വിശുദ്ധ വേദത്തിൽ നിന്നു വാക്യങ്ങളെ പെറുക്കി നിരത്തിവച്ചുംകൊണ്ടു അവൻ വ്യാഖ്യാനിച്ചു പ്രസംഗിക്കുമ്പോൾ അതു തെറ്റിപ്പോയി എന്നു നിങ്ങൾക്കു എങ്ങനെ പറയാം. ബെഥ്ലീസ്റ്റരുടെ ഉപദേശമാണു സുവിശേഷ സത്യമെന്നു അവൻ വാദിക്കുന്നെങ്കിൽ അതിനു അവന്റെ ആധാരം മുഴുവൻ വേദം മാത്രമാണു. അതു തെറ്റാണെന്നു നിങ്ങൾക്കു എങ്ങനെ പറയാം. നിങ്ങളുടെ ദൃഷ്ടിയിൽ സഭയ്ക്കും അപ്പോസ്തോല പിതാക്കൾക്കും ഒരു വിലയുമില്ല. വേദത്തിനു തെളിവു വേദമാണെന്നും അതു ആൎക്കും വ്യാഖ്യാനിക്കാമെന്നും പറയുന്ന നിങ്ങളുടെ അടിസ്ഥാനം തന്നെയല്ലെ ഡേവീഡും പിടിച്ചുപറയുന്നതു. ഡേവീഡു തെറ്റെന്നും നിങ്ങൾക്കു തെറ്റില്ലെന്നും പറഞ്ഞാൽ അതിനു അടിസ്ഥാനം എവിടെ? ഒത്ത വ്യാഖ്യാനം നിങ്ങളുടെ കീശയിൽ കിടക്കുന്നതാണെന്നു നിങ്ങൾതന്നെ പറഞ്ഞാൽ മതിയൊ. ഡേവീഡിനു ആത്മാവില്ലയൊ? അവന്റെ ഇഷ്ടപ്രകാരം വ്യാഖ്യാനിച്ചുകൂടാ എന്നു വേദം അവനെ തടുക്കുന്നുണ്ടൊ, അവൻ പറയുന്നതും ദൈവവചനമല്ലയൊ? യോഗം അവന്റെ ഇപ്പഴത്തെ പ്രസംഗം കേൾക്കരുതെന്നുള്ളടത്തോളം ഞങ്ങൾ ഓടിനടന്നു വിരോധിക്കയും എതിരു പ്രസംഗിക്കയും ചെയ്യുന്നതു എന്തു ന്യായത്തിന്മേൽ?

പ്രിയ വായനക്കാരെ, നിങ്ങൾ സത്യം അറിവാൻ ദൈവം ധാരാളം സൌകൎയ്യങ്ങളെ കൊണ്ടുവന്നുതരുന്നതു കാണ്മിൻ. രക്ഷിക്കപ്പെട്ടു എന്നു വിശ്വസിച്ചാൽ പിന്നെ പാപമില്ലെന്നുള്ള പൈശാചിക ഉപദേശം കൊണ്ടുവന്ന ഡേവീഡിനെതന്നെ അവന്റെ ഉപദേശത്തിന്റെ ന്യായത്തെ തെളിയിക്കുന്ന ഒരു സാക്ഷിയാക്കി ദൈവം നമുക്കു തന്നു. വിശുദ്ധ ജീവിതം കൊട്ടിഘോഷിച്ചുകൊണ്ടു നടന്ന ഈ മന്നിയുടെ നടപടി വെളിപ്പെടുത്തിതന്നപ്പോൾ ആ ഉപദേശത്തിന്റെ പൈശാചികത്വവും ആ വിദ്വാനെക്കൊണ്ടു തന്നെ ദൈവം ചെമ്പു തെളിയിച്ചുതന്നു. ചാട്ടവും തുള്ളലുംകൊണ്ടു ആത്മാവിനെ വിഭാഗിച്ചുകൊടുത്തുവന്ന പുഞ്ചമണ്ണിൽ മാമ്മൻതന്നെ മനസ്സോടെയൊ വല്ലവരുടെയും നിൎബ്ബന്ധംകൊണ്ടൊ ഇപ്പോൾ ചാട്ടവും തുള്ളലും നിൎത്തിത്തുടങ്ങിയിരിക്കുന്നു. പരിശുദ്ധാത്മാവെന്നു ഇവർ വിചാരിച്ച ആത്മാവിന്റെ പ്രവേശത്തോടുകൂടെ സ്ത്രീകൾ വസ്ത്രം ഉരിഞ്ഞുകളകയും ഉപദേശിമാർ വ്യാജഅതിശയങ്ങൾ കാണിക്കയും ചെയ്യുന്നതിനോടുകൂടി ചാട്ടവും തുള്ളലും ആത്മാവിന്റെ ഫലങ്ങൾ അല്ലെന്നു സമ്മതിച്ചുതുടങ്ങി. അതിനാൽ മാമ്മൻ മൂലം കിട്ടിയ ആത്മാവു പൈശാചികാത്മാവാണെന്നുള്ളടത്തോളം മിക്കവാറും അവരെക്കൊണ്ടുതന്നെ ദൈവം വെളിപ്പെടുത്തിയിരിക്കുന്നു. കട്ടി വേദവാക്യം വ്യാ

ഖ്യാനിക്കാൻ സഭയും പൂൎവ്വപിതാക്കളും ആവശ്യമില്ലെന്നുള്ള ഈ കൂട്ടരുടെ ഉപദേശം വഞ്ചനയാണെന്നുള്ളതിനെ തെളിയിപ്പാൻ ഈയിടെ ഡെവീഡിനെ വീണ്ടും ദൈവം ഇറക്കി കൊണ്ടുവന്നു. യഥേഷ്ടവ്യാഖ്യാനം അബദ്ധമാണെന്നു നേരെ സമ്മതിച്ചില്ലെങ്കിലും നവീകരണക്കാര അകമെ സമ്മതിക്കാൻതക്കവണ്ണം ഡെവിഡിനെ കൊണ്ടു ഈയിടെ വെളിപ്പെടുത്തി കാണിച്ചിരിക്കുന്നു.

അതിനാൽ പ്രിയ സുറിയാനി സഹോദരന്മാരെ! നമ്മുടെ സത്യ അടിസ്ഥാനത്തുമ്മെൽ നമുക്കു നില്ക്കാം. നമ്മുടെ അടിസ്ഥാനം ഉറപ്പുള്ളതാണെന്നുള്ളതിനു നാൾക്കുനാൾ ദൈവം കൊണ്ടുവന്നു കാണിക്കുന്ന ഈ ലക്ഷ്യങ്ങൾ ധാരാളം മതിയാകുന്നവയാണ. അടിസ്ഥാനത്തിൽനിന്നു തെററിയാൽ പിന്നെ എങ്ങും ഉറപ്പില്ല. ഡെവീഡിന്റെ ഉപദേശം ഒന്നു, വെർഡ്സ്വൎത്തിന്റേതു വേറൊന്നു, ഇന്നലെ അവർ യോജിച്ചു പ്രസംഗിച്ചാൽ, ഇന്നു അവർ എതിരു പ്രസംഗിക്കുമാകും. സമുദായസിക്രട്ടെരിയുടെ അഭിപ്രായത്തിനു അനുരൂപമായി ഡെവീഡ പ്രസംഗിക്കുന്നകാലമെല്ലാം അവൻ സിക്രട്ടെറിയുടെ ദൃഷ്ടിയിൽ ദൈവത്തിന്റെ ദൂതനായിരുന്നു. തന്റെ അഭിപ്രായത്തിനു ചേരാത്ത ഉപദേശം വന്നപ്പോൾ ഡെവിഡ ദുരുപദേഷ്ടാവായി. ചാട്ടവും തുള്ളലും സാധുക്കളെ ഇളക്കാൻ കൊള്ളാമെന്നു കണ്ടപ്പോൾ അതു ദൈവാത്മാവിന്റെ ഫലമാണെന്നു പറഞ്ഞുവന്നു. അംഗ്ലിയാബിഷോപ്പ അതിനു എതിരു പ്രസംഗിച്ചപ്പോൾ അവര മുഷിയാതിരിപ്പാൻ വേണ്ടി ചാട്ടത്തിലും തുള്ളലിലും ദൈവാത്മാവില്ലെന്നു സമ്മതിച്ചുതുടങ്ങി. എന്തിനു ഏറെപ്പറയുന്നു. നവീകരണത്തിലെ ചില പ്രധാനന്മാൎക്കു ഓരൊ ഉദ്ദെശം ഉണ്ടു. അതുസാധിക്കാൻ അപ്പഴപ്പൊൾ ഉപയൊഗപ്പെടുന്നതെന്തൊ അവയെല്ലാം ദൈവാത്മാവിൽനിന്നാണെന്നു പറഞ്ഞുകൊള്ളും. ആവശ്യംപോലെ ഉപദേശവും വ്യാഖ്യാനവും മാറികൊണ്ടുമിരിക്കും. ഇങ്ങനെയാണ ഇവരുടെ ഫലം കാണുന്നതു. സത്യസുറിയാനി സഹോദരന്മാരെ വൃക്ഷം ഫലത്താൽ അറിയുന്നു എന്നുണ്ടല്ലൊ. നവീകരണ ഉപദേഷ്ടാക്കളുടെ ഓരൊ ദുഷ്പ്രവൃത്തികൾ ഇതെവരെ വെളിപ്പെട്ടതും അവരുടെ ഉപദേശങ്ങളിലുള്ള അന്യോന്യവിരുദ്ധങ്ങളും അവരുടെ അടിസ്ഥാനമില്ലായ്മയ്ക്കു സാക്ഷികളാണെന്നു നമുക്കു പഠിക്കാം. നാം നമ്മുടെ വിശ്വാസമാകുന്ന പാറമേൽ ഉറച്ചു നില്ക്കാം.

---

## തിരുവാംകോട്ടു പള്ളിയുടെ തല്ക്കാലസ്ഥിതി.

അല്ലയൊ പത്രാധിപർ സാറെ, ഞാൻ ഈയിടെ ദക്ഷിണതിരുവിതാംകൂറിൽ കൂടി ഒരു യാത്ര ചെയ്കയിൽ എന്റെ ദൃഷ്ടിയിൽപെട്ട ഒരു സംഗതിയെ തങ്കളുടെ പത്രികാപംക്തികൾക്കു വിഷയിഭവിപ്പിക്കണമെന്നു കരുതി ഈ ലേഖനത്തെ എഴുതുന്നു.

ഞാൻ പത്മനാഭപുരത്തിനു സമീപം എത്തിയപ്പോൾ അവിടെനിന്നും ഒന്നര മൈൽ തെക്കുള്ളതായ നമ്മുടെ തിരുവാംകോട്ടു പള്ളിയെ ഒന്നു സന്ദൎശിക്കേണമെന്നു ഒരുമോഹം എന്നിൽ ഉളിക്കയാൽ ക്ഷണേന, തിരുവാംകോട്ടു "തരുതാഴ്ത്തെരുവു" എന്നു ഇന്നും പേർ വിളിച്ചുവരുന്നതായ തെരുവിൽ എത്തി. ഈ തെരുവിന്റെ താല്ക്കാലികാവസ്ഥയിൽനിന്നും ഇതിനു ഒരു തെരുവെന്നു വിളിക്കപ്പെടുവാൻ തക്ക യാതൊരു അൎഹതയും ഇല്ല. ഇവിടെ ഒരു പള്ളിയും രണ്ടുവീടുകളും മാത്രം ഇപ്പോൾ കാണപ്പെടുന്നു. ഈ പള്ളി നമ്മുടെ മലങ്കരയിലുള്ള മിക്കപള്ളികളെക്കാളും തുലോം ചെറുതാണ. മദ്ബഹായും പകുതിയോളം തട്ടിട്ടിട്ടുള്ള ഹൈക്കലായും

കൂടാതെ ഒരു ചെറിയ പൂമുഖവും ഉണ്ടു. മുററത്തു മൂന്നടി പൊക്കത്തിൽ കെട്ടപ്പെട്ടിരിക്കുന്ന ഒരു പഴയ ശവകല്ലറയും കാണ്മാനുണ്ടു. ഇതു ഒരു പട്ടക്കാരന്റെ കല്ലറയാകുന്നു എന്നാണു അറിവു. നമ്മുടെ സമുദായത്തിലെ മഹാന്മാരിൽ അദ്വിതീയനായിരിക്കുന്ന പെൻഷ്യൻസ് ഇഞ്ചിനീയർ മിസ്റ്റർ കെ. കെ. കുരുവിള തെക്കൻ ഡിവിഷ്യനിൽ ഇരുന്ന കാലത്തു ജീർണ്ണസ്ഥിതിയിൽ കിടന്നിരുന്ന ഈ പള്ളിയെ കേടുപോക്കി, മേൽക്കൂട്ട മാറി ഓടും ഇറക്കിയതിനാൽ ഇപ്പോൾ വരുണ ഭഗവാന്റെ പ്രസാദം ഇതിനകത്തേക്കു ഉണ്ടാകുന്നില്ല എന്നുള്ളതു ദയാർദ്ര ചിത്തനായ ആ മഹാന്റെ നാമത്തെ എന്നേക്കും സ്മരിക്കത്തക്ക ഒരു സംഗതിതന്നെ.

എന്നാൽ ഇപ്പോൾ ഈ പള്ളിയിൽ ഉപകരണങ്ങളായി മദ്ബഹായിൽ ഒരു കുരിശും ഹൈക്കലായിൽ ഒരു പൂവിട്ടക്കുമല്ലാതെ മററു യാതൊന്നുമില്ല. ഹാ, അതല്ല സാറെ, ഹൈക്കലായുടെ പടിഞ്ഞാറെ ഭാഗത്തായി ഒരു അലമാരിയും, അതിനകത്തു കുറെ ഇംഗ്ലീഷു മരുന്നുകളും അടുത്തു ഒരു മേശയും രണ്ടു കസാലകളുംകൂടി കാണപ്പെടുന്നു. ഇവ ഈ വിശുദ്ധ സ്ഥലത്തു വരുവാനുള്ള കാരണം തിരക്കിയതിൽ, ശാബത്തുദിവസങ്ങളിൽ ഈ പള്ളിയിൽ സാധാരണയായി നമ്മുടെ പട്ടക്കാർ വരാഴികയാലുള്ള ന്യൂനതയെ പരിഹരിപ്പാനൊ എന്നു തോന്നുമാറു, നെയ്യൂർ ലണ്ടൻമിഷ്യനിൽ ചേർന്ന ഒരു സർജൻ ഞായറാഴ്ചതോറും ശരിയായി ഇവിടെ ഹാജരായി പ്രസംഗങ്ങൾ പ്രാർത്ഥനകൾ മുതലായവ നടത്തുക, സ്ഥലത്തുവന്നു ചേരുന്ന രോഗികളെ പരിശോധിക്ക, മരുന്നുകൾ വിൽക്കുക, ദാനമായി കൊടുക്കുക, ആവശ്യപ്പെട്ടാൽ ശസ്ത്രപ്രയോഗവും ചെയ്ക മുതലായവ പതിവുണ്ടെന്നും, ആവക ആവശ്യത്തിലേക്കായി മേൽ പറഞ്ഞ സാമഗ്രികൾ ആവിധാനാൽ ഇവിടെ സൂക്ഷിക്കപ്പെട്ടിരിക്കുന്നവയാണെന്നും മനസ്സിലായി. തിരുവാംകോട്ടു വേറെ സ്ഥലം കിട്ടായ്കയാലാണൊ ഒരു സുറിയാനിപള്ളിയുടെ ഹൈക്കലായെ ഒരു ഡിസ്പെൻസറിയാക്കിയിരിക്കുന്നതു? അതൊ, ഒരു ക്രിസ്തീയ ശാഖക്കാർക്കു അവരുടെ ദൈവാലയത്തെ മറെറാരു ക്രിസ്തീയ ശാഖക്കാരുടെ പരോപകാരപ്രദങ്ങളായ പ്രവൃത്തികൾക്കായി വിട്ടുകൊടുക്കേണ്ടതായി വല്ല കടമയുമുണ്ടൊ? എന്തിനേറെ പറയുന്നു "കൈനെടിയവനു കാഴലിൽ നേട്ടം" എന്ന പഴമൊഴി തന്നെ ഇവിടെയും പ്രമാണം. ലണ്ടൻമിഷ്യൻ സഭ നമ്മുടെ ചർച്ചുമിഷ്യനു സഭയുടെ സഹോദരി തന്നെ എന്നും ഈ ഘട്ടത്തിൽ മലങ്കര സുറിയാനി മഹാജനങ്ങളെ ഞാൻ ധരിപ്പിക്കയും ഈ പങ്കുകച്ചവടത്തിന്റെ ഭവിഷ്യത്തിനെ നമ്മുടെ അനുഭവത്തിൽനിന്നും ഇപ്പോൾതന്നെ ഒന്നു അനുമാനിക്കാനായി ആവലാധിപ്പെടുകയും ചെയ്യുന്നു.

ഇനിയും രണ്ടുവീടുകൾ ഉള്ളവയെപ്പറ്റിയും സ്വല്പം പറയട്ടെ. ഒന്നു ഒരു വലിയ നാലു കെട്ടു ഭവനമായിരുന്നു. ഇതിന്റെ തെക്കെ കെട്ടു ഇപ്പോൾ ശൂന്യസ്ഥിതിയിലും, കിഴക്കെ കെട്ടിന്റെ പകുതി കെട്ടിസൂക്ഷിക്കായ്കയാൽ മിക്കവാറും ജീൎണ്ണപ്പെട്ടു കിടക്കുന്നതിൽനിന്നു വീട്ടുകാരുടെ സ്ഥിതിയും ഏറെക്കുറെ അനുമാനിക്കാമെല്ലൊ. ഈ വീട്ടിൽ അൻപതിൽപരം വയസ്സു പ്രായമുള്ള ഒരു വിധവയും മൂന്നു പുത്രന്മാരും പത്തുവയസ്സുപ്രായമുള്ള ഒരു പുത്രിയും മാത്രം ഇപ്പോൾ ഉണ്ടു. അവരിൽ മൂത്ത ആൾ കോട്ടയത്തു ഒരു കുടുംബത്തിൽനിന്നും കല്യാണം കഴിച്ചു എവിടെയൊ താമസിച്ചു വരുന്നു. ബാക്കിയുള്ള മൂന്നു സന്താനങ്ങളും കല്യാണം കഴിക്കാത്തവരാണ്. മറ്റെവീട്ടിൽ ഒരു വൃദ്ധനും, ഭാൎയ്യയും വിവാഹം കഴിക്കാത്തവരായ രണ്ടു പുത്രന്മാരും, ഇവരുടെ ഇളയവളും വിവാഹം കഴിക്കപ്പെടാത്തവളും ൨൰ വയസ്സു പ്രായമുള്ളവളുമായ ഒരു പുത്രിയും ഉണ്ടു. ഈ കുടുംബം കാൎയ്യത്തിൽ ആദ്യ കുടുംബത്തെക്കാൾ ദാരിദ്ര്യത്തിൽ ഇരിക്കുന്നു എങ്കിലും ഇവൎക്കു പട്ടടം ഉണ്ടാകുന്ന തൊഴിൽ ഇപ്പോഴും ഉണ്ടു. സ്ത്രീകളുടെ വേഷം നമ്മുടെ സ്ത്രീകളുടെ വേഷത്തോടു മിക്കവാറും അനുരൂപംതന്നെ. ഇവൎക്കു ഇപ്പോൾ വിവാഹസംഗതിയിൽ നേരിട്ടിരിക്കുന്ന ബുദ്ധിമുട്ടു ഇവരാരും അനിവാൎയ്യം എന്നു വായനക്കാൎക്കു ഏറെക്കുറെ അനുമാനിക്കാവുന്നതാണെല്ലൊ. ഇവരുടെ ആവശ്യപ്രകാരം നമ്മുടെ തിരുവനന്തപുരം പള്ളിയുടെ വികാരി അവൎകൾ ആണ്ടിൽ ഒന്നും രണ്ടും പ്രാവശ്യ ഇവിടെ എത്തി മതസംബന്ധങ്ങളായ കൎമ്മങ്ങൾ നടത്തികൊടുക്കുന്നുണ്ടു. എന്നാൽ ഒരു പള്ളിയുടെ വികാരി നൂറു മൈൽദൂരെയുള്ളതായ മറ്റൊരു പള്ളിയെ ആണ്ടിൽ രണ്ടിൽ അധികം പ്രാവശ്യം സന്ദൎശിക്കാത്തതിൽ അദ്ദേഹത്തെ കുറ്റപ്പെടുത്തുന്നതും ന്യായമല്ലല്ലൊ. അതിനാൽ മലങ്കര സുറിയാനി സഭയുടെ തെക്കെ അറ്റത്തിയായി അനേക ശതാബ്ദങ്ങൾ നിലനിന്നുപോരുന്നതും നാൾക്കുനാൾ അധഃപതിയെ പ്രാപിച്ചുവരുന്നതുമായ ഈ പള്ളിയെ, ലണ്ടൻമിഷ്യനാകുന്ന ഫറോവിന്റെ അടിമയിൽനിന്നും ഉദ്ധാരണം ചെയ്യുകയും അതിന്റെ ഇടവകക്കാരായ ഈ രണ്ടു സാധു കുടുംബങ്ങൾക്കും തല്ക്കാലം ആവശ്യപ്പെട്ടിരിക്കുന്ന ദാമ്പത്യബന്ധുത്വം കൊടുത്തു അവരെയും പള്ളിയെയും ഒരു ഉത്തമസ്ഥിതിയിൽ കൊണ്ടുവരികയും ചെയ്യേണ്ടതു സുറിയാനിസമുദായാംഗങ്ങളിൽ ഓരോരുത്തരുടെയും കടമയും അതിന്റെ നായകന്മാരുടെ മുഖ്യ ധൎമ്മവും ആകുന്നുവല്ലൊ.

അതിനാൽ നമ്മുടെ സമുദായത്തിൽ നിന്നും ശമ്പളത്തോടുകൂടി ഒരു പട്ടക്കാരനെ ഇവിടെ താമസിപ്പിച്ചു ഈ പള്ളിയെ അത്യുപരി അഭിവൃദ്ധിയെ പ്രാപിപ്പിക്കുന്നതിനു വേണ്ട എല്ലാ

കൾ ചെയ്യുന്നതിനു വലിയ തിരുമേനിയോടും, പണം ബന്ധുത്വം മുതലായി മററനേക വിധത്തിൽ ഈ കുടുംബക്കാരെ സഹായിക്കുന്നതിനു സമുദായത്തിലെ മഹാമനസ്കന്മാരായ ഏവരോടും അപേക്ഷിച്ചുംകൊണ്ടു തല്ക്കാലം വിരമിക്കുന്നു.

ഒരു സഹതാപി,

---

## സ്കറിയായുടെ സുഭാഷിതങ്ങൾ.

### ഒന്നാമദ്ധ്യായം.

൧. റെയിൽവണ്ടിയുടെ പ്രാണൻ അതിലെ ആവിയും; പള്ളിയുടെ ജീവൻ അതിലെ പട്ടക്കാരന്റെ ദൈവഭക്തിയും ആകുന്നു.

൨. തോക്കു കാണുമ്പോൾ കാക്കയ്ക്കുണ്ടാകുന്ന പരിഭ്രമം പോലെ, മദ്യപാനിയെ കാണുമ്പോൾ അയാളുടെ മക്കൾക്കു ഭീതി വർദ്ധിക്കുന്നു.

൩. ദയയില്ലാത്ത മനുഷ്യന്റെ സ്വാധീനത്തിൽ ധനവും കറപ്പിക്കാത്ത (തൊഴിക്കുന്ന) പശുവിന്റെ അകിട്ടിൽ പാലും ഉണ്ടായതുകൊണ്ടുള്ള ഫലം ശൂന്യമാണു.

൪. അന്യന്മാർക്കു അഭിവൃദ്ധിയുണ്ടാകുമ്പോൾ, സ്പർദ്ധ സ്വഭാവമുള്ള മനുഷ്യന്റെ ഉള്ളിൽ അങ്കുരിക്കുന്ന വിചാരം; തൃകോൽപ്പുകൊന്ന പൊടിച്ചു കലക്കി കുടിച്ചുംകൊണ്ടു വയറൊഴിയാതെ ഈഷ പിടിച്ചു നടക്കുന്ന ആളിന്റെ ആമാശയത്തിൽ ഉണ്ടാകുന്ന വല്ലായ്മക്കു സമമാണു.

൫. മദ്യപാനിയുടെ ഭവനത്തിലെ ശണ്ഠയും ഇരിമ്പുകുററിയിലെ എലിബാണവും വിചാരിക്കാത്ത സ്ഥലത്തേക്കു പാഞ്ഞു അനത്ഥത്തെ ഉണ്ടാക്കുന്നു.

൬. വേശ്യയുടെ ഭവനത്തിലെ സന്തോഷത്തിനും, വെളിച്ചപ്പാടിന്റെ (പിശാചുബാധിതന്റെ) ചിരിക്കും അടിസ്ഥാനമില്ല.

൭. സുഖിമാന്മാർക്കു മൂട്ടയുള്ള കട്ടിലിൽ കിടക്കുവാനും മര്യാദക്കാർക്കു കലഹക്കാരിയായ ഭാര്യയോടുകൂടി പാർക്കാനും പ്രയാസമുണ്ടു.

൮. ലുബ്ധനു ഐഹികസുഖവും, പന്നിക്കു ശുക്രദശയിലുണ്ടാവുന്ന ഗുണവും അനുഭവമാക്കാൻ കഴിയുകയില്ല.

൯. ബാൻഡിന്റെ നാദം കേൾക്കുമ്പോൾ സർക്കസുകാരുടെ കുതിരയ്ക്കു കളിക്കു ഉത്സാഹം വർദ്ധിക്കുന്നതുപോലെ; മുഖസ്തുതി ചെയ്യുന്നതു കേൾക്കുമ്പോൾ മൂഢന്മാരുടെ ഹൃദയം ഇളകി മറിഞ്ഞു തെളിഞ്ഞു, വമ്പു പറവാൻ ബദ്ധപ്പെടുന്നു.

൧൦. കൂടുതൽ പലിശയ്ക്കു ലേലച്ചിട്ടി പിടിക്കുന്നതും, പുത്രന്മാരുള്ള പുരുഷന്മാർ പുനർവിവാഹം ചെയ്യുന്നതും ആപത്താണു.

൧൧. എലിയുടെ നിലവിളിയിൽ പൂച്ച ഉല്ലസിക്കുന്നതുപോലെ അന്യന്മാരുടെ വീഴ്ചയിൽ ദുഷ്ടന്മാർ സന്തോഷിക്കുന്നു.

൧൨. വെള്ളം വരുന്ന വള്ളത്തിൽ സഞ്ചരിക്കുന്നതിനുള്ള ശല്യംപോലെ; പരഹൃദയജ്ഞാനമില്ലാത്ത ആളുകളോടു സംഭാഷിക്കുന്നതിനുമുണ്ടു.

൧൩. ആമയെ കാണുമ്പോൾ വേടനുണ്ടാകുന്ന ആർത്തിയും, അന്യന്റെ വസ്തുക്കളെ കാണുമ്പോൾ അത്യാഗ്രഹിയിൽ ജനിക്കുന്ന ദുർമ്മോഹവും ഒന്നുപോൽ തന്നെ.

൧൪. രെട്ടിമധുരം ഇട്ടു കാപ്പി കാച്ചിയാൽ ഇരട്ടിമധുരം കാണുമെന്നു വിചാരിക്കുന്നതും; സത്യം പറയുക പതിവില്ലാത്ത ആളുകളുടെ ആലോചനയിൽ വ്യാജമില്ലെന്നു വിശ്വസിക്കുന്നതും ഭോഷത്വമാകുന്നു.

൧൫. കിട്ടിയ ചിട്ടിക്കു രൂപാ വയ്ക്കുന്ന ആൾക്കും, ഭർത്താവിനു സമ്പത്തു വർദ്ധിക്കുന്നതിൽ മച്ചിയായ സ്ത്രീക്കും, ആശയില്ല.

൧൬. കാൎയ്യങ്ങൾക്കു കണിശവും സ്വഭാവത്തിനു വ്യവസ്ഥയും ഇല്ലാത്ത ആളുകളുടെ അടുക്കൽ ചെന്നു കാൎയ്യം സാധിച്ചുപോരുന്നതിനു; മുള്ളുള്ള വേങ്ങമരത്തിൽ കയറി കറയെടുക്കുന്നതിനു ആവശ്യമുള്ള യത്നം വേണ്ടിവരുന്നതാണു.

൧൭. ഒരു വണ്ടു, വിളക്കിലെ ദീപം വിടൎന്ന പുഷ്പമാണെന്നു കരുതി ആഹ്ലാദിച്ചോടി പറന്നുവരുന്നതും; ഒരു മനുഷ്യൻ, തന്റെ ഭാൎയ്യയൊ മക്കളൊ ശൃംഗാരത്തോടെ ആടിക്കുഴഞ്ഞു നടന്നുകാണുന്നതിൽ കൌതുകപ്പെട്ടു രസിക്കുന്നതും, അപകടമേറിയ ഭോഷത്വമാകുന്നു.

൧൮. ഗ്യാസില്ലാത്ത സോഡാ കുടിക്കുന്നതിനും മനഃശ്ചാഞ്ചല്യമില്ലാത്ത ആളുകളോടു സംഭാഷിക്കുന്നതിനും പണിയാണു.

൧൯. ആഭാസന്മാരോടു, അവരുടെ ഹിതത്തിനു തക്കവണ്ണംമല്ലാതെ സംസാരിക്കുന്നതും; രാത്രിയിൽ വിളക്കില്ലാതെ വെളിക്കിറങ്ങി സഞ്ചരിക്കുന്നതും സൂക്ഷിച്ചുവേണ്ടതാണു.

൨൦. പനിക്കു കഷായിനായും വയറുകടിക്കു മുത്തങ്ങായും എതുപ്രകാരം ഫലപ്പെടുന്നുവൊ അപ്രകാരംതന്നെ ഒരു നല്ല ജീവിതമുള്ള മനുഷ്യന്റെ സംസൎഗ്ഗം ദുൎമ്മാൎഗ്ഗിയെ സന്മാൎഗ്ഗിയാക്കിത്തീൎക്കും.

൨൧. വീഞ്ഞതുകൽ പട്ടിക്കും, വഷളായ ഹൃദയം പിശാചിന്നും പഞ്ചസാരയാകുന്നു.

൨൨. കാററിനു മേഘത്തിൽ കാണുന്ന മഴക്കാറിനെയും, ധൎമ്മത്തിനു തലയ്ക്കുമീതെ വന്നുകൂടുന്ന ആപത്തിനെയും അടിച്ചോടിപ്പാൻ പ്രാപ്തിയുണ്ടു- നിശ്ചയം.

൨൩. ഉമി ഒരു നിസ്സാര സാധനമെങ്കിലും അതിന്റെ സഹായം കൂടാതെ വിത്തു മുളയ്ക്കുകയില്ല. ധനവാന്റെ കാഴ്ചയിൽ ദരിദ്രൻ നിസ്സാരനെങ്കിലും ദരിദ്രൻ ഇല്ലങ്കിൽ (ധൎമ്മം കൂടാതെ) ധനവാനു സ്വൎഗ്ഗപ്രാപ്തി അസാദ്ധ്യം- സംശയമില്ല.

൨൪. നഗ്നതയെ മറപ്പാൻ വസ്ത്രം അത്യാപേക്ഷിതം തന്നെ. അതെപ്രകാരം പിശാചിനെ ജയിക്കണമെങ്കിൽ ശുദ്ധാശകളുടെ സ്വീകാൎയ്യവും ഒഴിച്ചുകൂടാവുന്നവയല്ലാ- സത്യം.

൨൫. ചെകിടനു ഉറക്കുണൎത്തി യന്ത്രം കൊണ്ടുള്ള ഉപയോഗവും; ഭക്തിഹീനനു സഭാചട്ടങ്ങൾ കൊണ്ടുള്ള ഉപകാരവും വ്യൎത്ഥം തന്നെ.

## ൨-ം അദ്ധ്യായം.

൧. ദൈവഭയമില്ലാത്ത ധനവാനെക്കാൾ ദൈവഭക്തിയുള്ള ദരിദ്രൻ ശ്രേഷ്ഠനാകുന്നു.

൨. സ്വൎഗ്ഗവും നരകവും ഉണ്ടെന്നുള്ളതു വാസ്തവമാണെന്നു ഗ്രഹിച്ചിരുന്നുംകൊണ്ടു ഭക്തിഹീനനായി ജീവിക്കുന്ന മനുഷ്യൻ—മനുഷ്യാകൃതിയിലുള്ള മൃഗമാകുന്നു. സത്യം.

൩. "നിങ്ങൾ ഭൂമിയിൽ നിക്ഷേപങ്ങളെ സംഗ്രഹിക്കരുതു" എന്നുള്ള ദൈവകല്പനയെ ആരും കാൎയ്യമായി വകവെക്കാതെയും; നല്ല ഉറപ്പും പാടവിട്ടപ്പും ഉള്ള വസ്തുക്കളെ വാങ്ങാവു എന്നുള്ള മനുഷ്യാഭിപ്രായത്തെ എവരും ബലമായി സ്വീകരിച്ചും പ്രവൃത്തിച്ചുകാണുന്നതും മായക്കളുടെ മായയല്ലെങ്കിൽ പിന്നെ എന്തു?

൪. നോമ്പിൽ മത്സ്യമാംസാദികളെ ഭക്ഷിച്ചു സഭാചട്ടത്തെ മലിനപ്പെടുത്തുന്ന ഒരു ഗ്രാജുവെയിററിനെ (ഉൽകൃഷ്ടവിദ്യാപ്രാപ്തിയുള്ളവനെ)ക്കാൾ, ജാതിമൎയ്യാദയ്ക്കൊത്തവണ്ണം ഭക്തിയായി ജീവിക്കുന്ന അക്ഷരാഭ്യാസമില്ലാത്ത മനുഷ്യൻ ഏറെ ജ്ഞാനിയാകുന്നു.

൫. പണം കൊണ്ടു എതുകാൎയ്യവും നേടിക്കളയാമെന്നു മൂഢന്മാർ ശഠിക്കുന്നു എന്നാൽ ദൈവകൃപ കൂടാതെ യാതൊന്നും സാധിക്കുകയില്ലെന്നു ഭക്തന്മാർ നിശ്ചയിക്കുന്നു.

൬. അയല്ക്കാരന്റെ അതിരിനെ അപഹരിക്കുകയും നിസ്സഹായനെ ധിക്കരിക്കുകയും ചെയ്യുന്ന മനുഷ്യൻ ദൈവം ഉണ്ടെന്നു ആണയിട്ടുകൂടി പറഞ്ഞാലും

അവൻെറ പ്രവൃത്തി അവൻെറ ആണയെ വ്യാജമാക്കിത്തീക്കുന്നതിനാൽ അവൻ അസത്യവാദിയത്രെ.

൬. അല്പം ദൈവഭക്തിയോടു സ്വല്പം വഞ്ചനയും ചെയ്തുകൊണ്ടു നടക്കുന്ന മനുഷ്യരെ ദൈവത്തിനും പിശാചിനും പക്ഷമല്ല. ഇങ്ങനെയുള്ളവർ ശരീരത്തിനും മനസ്സിനും സുഖമില്ലാതെ ഏറിയനാൾ നഷ്ടം തിരിഞ്ഞു കഷ്ടപ്പെട്ടും.

൭. ഒരു വിധവയ്ക്കു അവളുടെ ഏക ഓമനമകൻ മരിക്കുമ്പോഴുണ്ടാകുന്ന ഹൃദയ പുകച്ചിലും ഒരു പാപിക്കു അവൻെറ കുററബോധം ഉണ്ടാകുമ്പോഴുള്ള മനോവേദനയും സമമാകുന്നു.

൮. ശരീരത്തിനു ശക്തിയും മനസ്സിനു സൌഖ്യവും ഉള്ളപ്പോൾ ദൈവത്തെ ഭയന്നുനടക്കാതെ, പിശാചിൻെറ ഇഷ്ടത്തെ പൂരിപ്പിച്ചിട്ടുള്ള ആളുകൾക്കു ആപത്തുണ്ടാകുമ്പോൾ അതിൽനിന്നുള്ള വിടുതലിനു വേണ്ടി അവർ ദൈവത്തെ വിളിച്ചു അപേക്ഷിച്ചാൽ ദൈവം അവരുടെ നിലവിളിയെ ഉടനടി ശ്രദ്ധിച്ചു പ്രവൃത്തിക്കുമെന്നു വിചാരിക്കുന്നതു ഭോഷത്വമാകുന്നു.

൯. കാൎയ്യങ്ങളുടെ വലിപ്പചെറുപ്പവും ഗുണദോഷവും ആലോചിക്കാതെ, ഓരോരുത്തരുടേയും ഹിതത്തിനു തക്കവണ്ണം തരംപോലെ സംസാരിച്ചുംകൊണ്ടു മാന്യന്മാരെ അപഹസിച്ചു ജനപ്രീതി സമ്പാദിപ്പാൻ ഒരുങ്ങിനടക്കുന്ന ഒരുതരം പങ്കന്മാരുണ്ടു. ഇങ്ങനെയുള്ളവൎക്കു വല്ലതും ആപത്തുണ്ടാകുമ്പോൾ സൎവ്വമനുഷ്യരും, ചിലപ്പോൾ ഭാൎയ്യയും മക്കളും കൂടിയും ഇവരുടെ ശത്രുക്കളായി തീൎന്നിട്ടു ആരും സഹായിപ്പാൻ ഇല്ലാതെ കഷ്ടണിച്ചു പോവുക എന്നുള്ളതാണു ഇവരുടെ അനുഭവം.

---

## ഒരു പ്രതിചോദ്യം.

പത്രാധിപർസാറെ കഴിഞ്ഞ വൃശ്ചികത്തിലെ സഭാതാരകയിൽ യാക്കോബ്യരുടെ പ്രസംഗങ്ങൾ എന്ന തലവാചകത്തിൽ സി. എന്നൊരുലേഖകൻ പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനത്തിൽ എന്തുമാത്രം പരമാൎത്ഥം ഉണ്ടെന്നുള്ളതു കോഴഞ്ചേരിയിൽനിന്നും ഒരു മൎത്തോമാക്കാരൻ കഴിഞ്ഞ പത്രികയിൽ എഴുതിയിരുന്ന ലേഖനംകൊണ്ടു ഒരുവിധം പ്രത്യക്ഷമായിട്ടുണ്ടല്ലോ. ഇതിങ്കൽ മിസ്റ്റർ ദാനിയേലിനു ഒരുവക മനൊവ്യാകുലിതം നേരിട്ടിട്ടുണ്ടെന്നുള്ളതു, സംഗതികളുടെ സത്യാസത്യങ്ങൾ എങ്ങിനെയാണെന്നു അറിവു കൊടുക്കേണമെന്നുള്ള അപേക്ഷയോടു കൂടെ അദ്ദേഹം ചില യാക്കോബ്യൎക്കു എഴുത്തുകൾ അയപ്പാൻ ആരംഭിച്ചിരിക്കുന്നതുകൊണ്ടു ഗ്രഹിക്കാവുന്നതാണ. "എറർ ഈസ് എവർ ടൊയിററീവ്" എന്നുള്ള ഇംഗ്ലീഷ ആപ്തവാക്യത്തെ അടിസ്ഥാനപ്പെടുത്തി അദ്ദേഹം പലതും പറഞ്ഞേക്കാൻ എളുപ്പമുണ്ടെന്നിരുന്നാലും ഇനിക്കു ഇപ്പോൾ അദ്ദേഹത്തോടു ചോദിപ്പാനുള്ളതു, സി. എന്ന ലേഖകൻെറ വ്യാജനിൎമ്മിതങ്ങളും മിസ്റ്റർ ദാനിയേൽ ഗബ്രിയേലിൻെറ സദ്വൎത്തമാനമായി സ്വീകരിച്ചു തൻെറ മാസികയിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളതുമായ ചോദ്യങ്ങൾക്കു ഒരു പ്രതിചോദ്യമത്രെ. എന്തെന്നാൽ "അപ്പവീഞ്ഞുകൾ മിശിഹായുടെ ശരീരരക്തങ്ങളായിത്തീരുന്നതൊ? അങ്ങനെതീൎന്നാൽതന്നെ വയററിലേക്കുപോകുന്ന ഈ വസ്തുക്കൾ ഹൃദയത്തിലെക്കു കടക്കുന്നതൊ?" ഇതത്രെ താരകയിലെ ചോദ്യങ്ങൾ: ഇപ്രകാരമുള്ള എൻെറ പ്രതിചോദ്യമെന്തെന്നാൽ വിലക്കപ്പെട്ട കനിയിൽനിന്നു ഭക്ഷിക്കുന്ന നാളിൽ നീ മരിക്കുമെന്നു ആദാമിനോടു ദൈവം കല്പിച്ചിരുന്നതിനു വിപരീതമായി ആദാമും ഹവ്വായും ഭക്ഷിച്ചതായ കനി അവരുടെ വയററിലേക്കു ചെന്നു അപാനവഴിയായി പുറത്തേക്കു പോയൊ? അതൊ ഹൃദയത്തിലെക്കു കടന്നു മരണത്തെ സംഭവിപ്പിച്ചുവൊ? ഇതിനു മിസ്റ്റർ ദാനിയേൽ തന്നെ മറുപടി പറയട്ടെ.

എന്നു യാക്കോബായ സഭാംഗമായ
ഉമ്മൻഐസക്ക്.

---

## എന്റെ തല്ക്കാല സ്ഥിതി.

എന്റെ മാതാവു് അങ്കമാലി മഹാ ഇടവകയാണു. മാതാവു സമ്പൽസമൃദ്ധികൊണ്ടു ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ത്രീരത്നമാണു. എന്റെ മാതാവിനു യൌവനം ആരംഭിച്ചപ്പോൾ മാതാവിന്റെ അപ്പൻ മാതാവിനെ വരണം ചെയ്യുന്നതിനു ഒരു പുരുഷനെ അന്വേഷിക്കയുണ്ടായി. അപ്പോൾ അദ്ദേഹം കണ്ടെത്തിയതു അങ്കമാലി എടവകയിൽ ഐശ്വര്യം, വീര്യം, യശസ്സു മുതലായ സൽഗുണങ്ങൾക്കു ഒരു വിളനിലമായിരുന്ന അമ്പാട്ടു നി. വ. ദി. ശ്രീ. മാർ കൂറിലോസു മെത്രാപ്പൊലീത്താ അവർകളെയായിരുന്നു. കല്യാണം വളരെ ഭംഗിയായി നടത്തപ്പെട്ടു. അങ്ങിനെ അവർ സന്തോഷഭരിതരായി വാഴുന്നകാലമാണു എന്റെ ഉൽപാദനം. ഞാൻ ഗർഭത്തിൽ ഉത്ഭവിച്ചു വളരെ ദിവസം കഴിയുന്നതിനുമുമ്പുതന്നെ എന്റെ പിതാവു അകാല ചരമഗതിയെ പ്രാപിച്ചു. കുറെനാളത്തേക്കു ഈ സ്ഥിതിയിൽ എന്റെ മാതാവിനെ അനാഥയായി വിടുകയും ചെയ്തു. അനന്തരം എന്റെ മാതാവിനെ ആ സന്താപസാഗരത്തിൽനിന്നും വിമുക്തയാക്കുന്നതിനു ഒരു ആശ്വാസപ്രദനെ ദൈവം കാണിച്ചുകൊടുത്തു. ഒരു പാവനയായ സ്ത്രീരത്നം അനാഥയായി വലയുന്നതിനെക്കണ്ടു തനിക്കു മനസ്സലിവു തോന്നി തന്റെ പിതാവിനോടു ഈ പുണ്യവതിയെ വിവാഹം ചെയ്യുന്നതിനു മേൽപറഞ്ഞ ആശ്വാസപ്രദൻ അപേക്ഷിച്ചു. പിതാവു തന്റെ അപേക്ഷയെ സർവ്വാത്മനാ അംഗീകരിച്ചു അതിനു വേണ്ടവട്ടങ്ങൾ കൂട്ടുകയും ചെയ്തു.

ആശ്വാസപ്രദൻ ആരെന്നായിരിക്കും വായനക്കാരുടെ സംശയം. ഈ മഹാനുഭാവൻ, വിശാലമനസ്കനും കൃത്യനിഷ്ഠയുള്ളവനും ധ്യാനനിഷ്ഠയോടുകൂടിയവനും സുറിയാനി ഭാഷാസാഹിത്യത്തിൽ പ്രഥമസ്ഥാനത്തെ വഹിച്ചിരുന്നവനുമായ കോട്ടയം ഇടവകയുടെ നി. വ. ദി. ശ്രീ മാർ അത്താനാസ്യോസു മെത്രാപ്പൊലീത്താ അവർകളല്ലാതെ മറ്റാരുമല്ല. ഇപ്രകാരമായ ബാന്ധവ വിവാഹം ബഹുസന്തോഷത്തോടെ നടത്തപ്പെട്ടു. മാതാവിന്റെ രണ്ടാം വിവാഹസമയത്തു ഞാൻ ഒരു ശിശുവായിരുന്നു. വിവാഹാനന്തരം എന്റെയും മാതാവിന്റെയും അന്നവസ്ത്രാദികൾ എല്ലാം ഈ പുണ്യവാൻതന്നെ രക്ഷിച്ചുപോന്നിരുന്നു. ഇപ്രകാരം ഞങ്ങൾ ക്ഷേമത്തോടുകൂടി കാലം കഴിച്ചുവരികയും എനിക്കും താരുണ്യം അടുത്തുവരികയും ചെയ്തുവരുന്നു. സാധാരണ പിതാക്കന്മാർക്കുള്ള ആഗ്രഹംപോലെ എന്റെ ചിറ്റപ്പനും ഒരു ആഗ്രഹമുണ്ടായിരുന്നു. അതായതു എന്നെ ഇംഗ്ലീഷ ഉയർന്നതരം പരീക്ഷ ജയിച്ചിട്ടുള്ള ഒരു പുരുഷനെക്കൊണ്ടു വിവാഹം കഴിപ്പിക്കണമെന്നായിരുന്നു. അതിനു സംഗതിക്കായി അദ്ദേഹം തിരക്കിയപ്പോൾ അല്ലുമ്പിള്ളിദേശത്തു ഒ

ൾ ഉണ്ടെന്നു കേൾക്കയാൽ ആ ആളെ വരുത്തുന്നതിന്നു വേണ്ട ഏർപ്പാടുകൾ ചെയ്തു. വിശേഷിച്ചും ചിററപ്പനു ഒരു ഉദ്ദേശവും കൂടിയുണ്ടായിരുന്നു. ഇംഗ്ലീഷ പഠിച്ച ആളുകൾ സാധാരണ താന്താങ്ങൾക്കു വിവാഹം ചെയ്യുന്ന സ്ത്രീകളെ അവർ തന്നെയാണല്ലൊ ചെന്നുകാണുക പതിവു. ഉദ്ദേശിച്ചിരിക്കുന്ന പുരുഷനെ ഇങ്ങോട്ടു വരുത്തുകയാണെങ്കിൽ ഇതും കൂടി സാധിക്കുമല്ലൊ എന്നായിരുന്നു ചിററപ്പന്റെ ഉദ്ദേശം.

പിറേറദിവസം തന്നെ ആ വിദ്യാൎത്ഥിയായ യുവാവു സന്നിഹിതനായി. ആൾ കാഴ്ചയ്ക്കു അതിസുന്ദരൻ. ശരീരം നന്നാ വെളുത്തതാണു. കൈകാലുകൾക്കു നല്ലെറുപ്പവുമുണ്ടു. കൺമിഴികൾ പുറത്തോട്ടു ഉന്തിനിന്നിരുന്നു. വിശാലമായ നെററി ബുദ്ധിവൈഭവത്തിന്റെ ഒരു ലക്ഷണമാണെന്നു മററുള്ളവരെ മനസ്സിലാക്കിയിരുന്നു, മുഖം സദാ മന്ദസ്മിതത്തെ തൂകിക്കൊണ്ടിരുന്നു. വാക്കുമാധുൎയ്യവും വാക്സാമൎത്ഥ്യവും മററുള്ളവരെ അതിശയിക്കത്തക്ക വിധത്തിലുള്ളവയായിരുന്നു. ഇപ്രകാരമുള്ള ചൈതന്യവിശേഷങ്ങളോടുകൂടിയ പുരുഷശിരോമണിയായിരുന്നു സന്നിഹിതനായ മനുഷ്യൻ. പ്രസ്തുത പുരുഷൻ മിസ്റ്റർ എ. ജി. പോളാണു. ഞങ്ങൾ തമ്മിൽ കണ്ടമാത്രയിൽ എന്നിൽ ആ ആൾക്കും ആ ആളിൽ എനിക്കും പ്രേമം അങ്കുരിച്ചു. എന്നെ വിവാഹം കഴിച്ചോളാമെന്നു അദ്ദേഹം വാഗ്ദാനവും ചെയ്തു മടങ്ങിപ്പോയി. കുറെനാൾ കഴിഞ്ഞപ്പോൾ അയാൾ രോഗപീഡിതനായി ഭവിച്ചു. മദ്രാസിൽനിന്നും വിദ്യാഭ്യാസം നിൎത്തി സ്വദേശത്തേക്കു മടങ്ങിപ്പോന്നു. ക്രമേണ ദീനം അധികമാവാനും തുടങ്ങി. എന്തിനു ഏറെപ്പറയുന്നു യൗവനം അതിക്രമിച്ചിട്ടില്ലാത്ത മനുഷ്യൻ ചരമഗതിയെ പ്രാപിച്ചു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. അദ്ദേഹത്തിന്റെ മുൻനിശ്ചയപ്രകാരം തന്റെ ശുശ്രൂഷകന്മാർ എന്നെ കമ്പിമാൎഗ്ഗമാണു ഈ ദുഃഖവൎത്തമാനം അറിയിച്ചതു. ഇതുമൂലം ഞാൻ അന്നുമുതൽ ദുഃഖവസ്ത്രമാണു ധരിച്ചുവന്നിരുന്നതു. ഇപ്രകാരം ഞാൻ ഭഗ്നാശയയായി ഭവിച്ചതുകൊണ്ടു എനിക്കു മററുള്ള വിഷയങ്ങളിൽ ആസക്തി കുറഞ്ഞുവന്നിരുന്നു. ഭക്ഷണം തീരെ വേണ്ടാതായി. നിദ്രയും കുറഞ്ഞു ദേഹം ആകപ്പാടെ ശോഷിപ്പാനും തുടങ്ങി. എന്റെ സ്ഥിതിയ്ക്കു യാതൊരു വ്യത്യാസവും വരുത്താതിരുന്നാൽ ഞാൻ കുറച്ചു ദിവസങ്ങൾക്കുള്ളിൽ മൃത്യുവിനെ പ്രാപിക്കും എന്നുള്ള വ്യസനം മാതാപിതാക്കന്മാരെ നന്നാ വ്യാകുലപ്പെടുത്തി. പിതാവെന്നു ഞാൻ സങ്കല്പിച്ചിരിക്കുന്നതു ചിററപ്പനെയാണു. അവരുടെയും മററു ബന്ധുമിത്രാദികളുടെയും ആശ്വാസവാക്കുകൾ എനിക്കു കുറെ സമാധാനത്തെ നല്കി. എങ്കിലും എന്റെ വ്യാകുലതക്കു തീരെ ശമനം ഉണ്ടായിരുന്നില്ല. പിന്നീടു എന്റെ പിതാവിന്റെ ഉദ്യമം മുമ്പിലത്തേതിലും സമൎത്ഥനായ ഒരു ഭൎത്താവിനെ എനിക്കായി തെരിഞ്ഞെടുക്കണമെ

ന്നായിരുന്നു. ഈ സമയത്തു പിതാവിന്റെ കണ്ണുകൾ പതിച്ചതു എം. എ. വിദ്യാൎത്ഥിയായ ഒരാളുടെമേൽ ആയിരുന്നു. വിശേഷിച്ചും ഈ ആൾ ബി. എ. പരീക്ഷാജയിച്ചശേഷമാണ എം. എക്കു വായിക്കാൻ ആരംഭിച്ചതു. ഈപ്രകാരം വായിക്കാനുള്ള കാരണം എന്നെ ഭരിക്കണമെന്നുള്ള ഉദ്ദേശം ഒന്നു മാത്രമായിരുന്നു.

വിജ്ഞാനജ്ഞാനവൈരാഗ്യാദി ഭക്തിലക്ഷണങ്ങൾ ഈ മനുഷ്യനിൽ സദാസ്ഫുരിച്ചുകൊണ്ടിരുന്നു. ഇദ്ദേഹം ആജാനുബാഹു ആയിരുന്നു എന്നു പറയുന്നതിൽ തീരെ അതിശയോക്തിയില്ല. സൌമ്യതയുള്ളതായ നോട്ടവും, വചനവും ഇദ്ദേഹത്തിനു സ്വതസ്സിദ്ധമായിരുന്നു. "ഓറം ചെററുചുരുണ്ടതും" നന്നാകറുത്തതും ആയ മേൽമീശ തന്റെ മുഖകാന്തിയെ ദ്വിഗുണീകരിച്ചു. താൻ കണ്ണാടി ധരിച്ചിരുന്നതുകൊണ്ടു തന്റെ കണ്ണുകൾക്കു ജനനാൽ ഉണ്ടായിരുന്ന ശോഭ ഒന്നുകൂടി വൎദ്ധിച്ചു. ധനസമൃദ്ധി തന്റെ കുടുംബത്തിനു ധാരാളമുണ്ടായിരുന്നു. മേൽവിവരിച്ച പുരുഷരത്നം നാലുതികത്തു മിസ്റ്റർ കെ. പി. മാത്യുവാണ. പാരിസ് ഇനോനിയുടെ അടുക്കലേക്കു വന്നപ്പോൾ ഏതുപ്രകാരം ഇനോനയുടെ പ്രേമം പാരിസിനെ കണ്ടമാത്രയിൽ അയാളിൽ ലയിച്ചുവൊ അപ്രകാരംതന്നെ "അക്ഷീണാമലകാന്തിയോടുകൂടിയതായ ഈ ആളെ കണ്ടമാത്രയിൽ എന്റെവരനായി ഞാൻ ഗണിച്ചു. ഞങ്ങൾ തമ്മിൽ കുറെ സംഭാഷണം ഉടനെ നടക്കയുണ്ടായി. വാക്കുകൾ മധുരതരമായിരുന്നതുകൊണ്ടു ചെവികൾക്കു വളരെ ആനന്ദത്തെ നല്കി. ചുരുക്കിപ്പറയുന്നതായിരുന്നാൽ വിവാഹസംഗതിയെപ്പററി നിശ്ചയവും തൽക്ഷണംതന്നെ കഴിഞ്ഞു.

പിന്നീടു പിതാവു, തന്റേയും മാതാവിന്റേയും ആളുകളോടു ഇക്കാൎയ്യത്തെപ്പററി ആലോചിക്കയും കല്യാണനിശ്ചയത്തിനു ഒരു മുഹൂൎത്തം നിശ്ചയിക്കയും ചെയ്തു. മുഹൂൎത്തസമയത്തിൽ വരനും മിത്രവൎഗ്ഗങ്ങളും ഹാജരുണ്ടായിരുന്നു. സ്ത്രീധനം മാതാപിതാക്കന്മാരുടെ വീട്ടുകാർ വഹിച്ചുകൊള്ളാമെന്നു സമ്മതിച്ചു. ഒരു സംവത്സരം കഴിഞ്ഞു കല്യാണം നടത്താമെന്നും അതിനിടക്കു സ്ത്രീധനത്തിനു വേണ്ടതായ ദ്രവ്യശേഖരം പിതാവു പിരിക്കാമെന്നും നിശ്ചയിച്ചു പിരിഞ്ഞു. മിനിട്ടുകൾ മണിക്കൂറുകളായും മണിക്കൂറുകൾ ദിവസങ്ങളായും ദിവസങ്ങൾ മാസങ്ങളായും അത്ര ദീൎഘമായി എനിക്കുതോന്നിത്തുടങ്ങി! ഓരോദിവസം കഴിയുംതോറും സമയം കുറയുകയല്ല കൂട്ടുകയാണെന്നാണ് എന്റെ ഭാവം. ഈ സമയങ്ങളിലെല്ലാം പ്രേമപ്രധാനങ്ങളായ എഴുത്തുകൾ അയച്ചുകൊണ്ടിരുന്നു. ഏറെ ദിവസങ്ങൾ ഈപ്രകാരം വസിക്കുന്നതിനു എന്റെ വരനാകാനുള്ള മഹാത്മാവിനു എന്തോ കുറച്ചു ആലസ്യമാണെന്നു എനിക്കു എഴുത്തു കിട്ടി. ആദ്യത്തെ താപം തീരെ വിട്ടുമാറീട്ടില്ലാഞ്ഞതിനാൽ ഈ സ

ന്ദർഭത്തിൽ അതു ശതഗുണം ഭവിച്ചു. ദീനം ക്രമേണ കൂടിക്കൂടി അ ന്ത്യാസന്നസ്ഥിതിയെപ്രാപിച്ചു ഒടുവിൽ അദ്ദേഹം മരിക്കയും ചെയ്തു. എന്നെപ്പോലെ ഇത്ര നിർഭാഗ്യമുള്ളവളായി ഈലോകത്തിൽ ആരുംതന്നെ ഉണ്ടായിരിക്കയില്ലെന്നാണു എൻെറ വിശ്വാസം. എനിക്കുവേണ്ടി തൻെറ ജീവനെ കൂടി വെയ്ക്കുവാൻ തയ്യാറായിരുന്ന ആ സൽപുമാൻെറ വിയോഗത്തെ എങ്ങിനെയാണു ഞാൻ സഹിക്കുന്നതു? എൻെറ ദൈവമെ എന്തിനാണു എന്നെ ഈ സ്ഥിതിയിൽ ഇട്ടിരിക്കുന്നതു? എന്നെകൊണ്ടു വല്ല നല്ല ഉദ്ദേശവും നിശ്ചയിച്ചിട്ടുണ്ടോ? ഹാ ദൈവമെ! ഈ സാധുവായ എന്നോടു കരുണയുണ്ടാകേണമെ. എൻെറ പ്രാർത്ഥനയെ കേൾക്കേണമെ. എനിക്കു താനെതന്നെ എഴുനേററു നില്പാൻ ശക്തിതരേണമെ. എനിക്കു അനുരൂപനായ ഒരു ഭർത്താവിനെ നീതന്നെ തെരിഞ്ഞെടുത്തു തരേണമേ. ഞാൻ ഇതരസ്ത്രീകൾക്കു ഒരു പരിഹാസപാത്രമായി തീർന്നല്ലൊ. അതിനാൽ ദൈവമെ! തൃക്കൺപാർക്കേണമേ. ഇപ്രകാരം അനവരതമായ പ്രാർത്ഥനയോടു കൂടി ഞാൻ നാളുകൾ കഴിച്ചു പോന്നിരുന്നു. എൻെറ സ്ഥിതികളെല്ലാം ഇങ്ങിനെയിരിക്കും വിഷയത്തിങ്കലാണു എൻെറ പിതാവെന്നു ഞാൻ സങ്കല്പിച്ചിരിക്കുന്ന ചിററപ്പൻെറ ദേഹസുഖം കുറഞ്ഞു ദീനം ആരംഭിച്ചതു.

ദേശാടനംകൊണ്ടു സൌഖ്യമുണ്ടായെക്കുമെന്നു കരുതി അതിനായി പുറപ്പെട്ടു. അതുകൊണ്ടും രോഗശമനം കാണാതെ ദീനം അതിക്രമിക്കയാൽ പിതാവു തിരിച്ചു വീട്ടിൽ എത്തി. കഴിഞ്ഞ തുലാമാസം ൨൮-നു ഈഹലോകവാസം വെടികയും ചെയ്തു. ഇപ്പോൾ ഇനിക്കു വൃദ്ധയായ ഒരു മാതാവല്ലാതെ മററാരും ശേഷിച്ചിട്ടില്ല. പിതാവും മരിച്ചു; വരിക്കാൻ ഉദ്ദേശിച്ചിരുന്നവരായ ആ രണ്ടു ശ്രേഷ്ഠപുരുഷന്മാരും മരിച്ചു. ഈ അശുഭസന്ദർഭങ്ങളെകൊണ്ടു ഇനി എന്നെ മേലിൽ വരിക്കാൻ ആരുംതന്നെ ഉണ്ടാകുമൊ എന്നു എനിക്കു സംശയം ഉണ്ടു. അപ്രകാരം ആരും സംശയിച്ചിട്ടു ആവശ്യമില്ല. എൻെറ മൂത്തസഹോദരിയായ കോട്ടയം സിമ്മാരിയും വളരെനാൾ ഈവിധത്തിൽ താപപ്പെട്ടുഴന്നതിൻെറശേഷമാണു ജ്യേഷ്ഠത്തിക്കനുരൂപനായ ഭർത്താവിനേയും സഹായികളേയും ലഭിച്ചിരിക്കുന്നതു. ഈവിധത്തിൽതന്നെ എനിക്കും ഭാഗ്യം വന്നേക്കാം. ശിരോലിഖിതം ആർക്കും അറിയാൻ പാടില്ലല്ലൊ.

സൂക്ഷ്മദൃഷ്ട്യാ പരിശോധിച്ചിട്ടു എന്നെ വരിക്കാൻതക്ക സാമർത്ഥ്യമുള്ള മൂന്നു അമൂല്യങ്ങളായ രത്നങ്ങളെയാണു ഞാൻകണ്ടെത്തിയിരിക്കുന്നതു. അവർ മിസ്റ്റർ എം. എ. പോളും മിസ്റ്റർ പി. കെ. മാത്യുവും മിസ്റ്റർ കെ. എ. പൌലോസും ആണു. മിസ്റ്റർ പോളിൽ മിസ്റ്റർ എ. ജി. പോളിൻെറ സകല വിശേഷഗുണങ്ങളും പ്രതിഫലിച്ചുകാണുന്നുണ്ടു. ശേഷമുള്ളവർ രണ്ടു പേരും മിസ്റ്റർ മാ

പ്പൂവിന്റെ അവതാരാന്തരങ്ങളാണോ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. സകല വിധത്തിലും അവർ മിസ്റ്റർ മാപ്പൂവിന്റെ മാതൃകയിലാണു ജീവിക്കുന്നതു. അതിനാൽ ഈ മൂന്നു തരങ്ങളിൽ ഒരാൾ എന്റെ വരനെയും ശേഷമുള്ളവർ രണ്ടുപേരും എന്റെ ഭർത്താവിനെ മനസാ, വാചാ, കർമ്മണാ സഹായിക്കുന്നവരായും ഇരിക്കേണമെന്നു പ്രത്യേകം ഞാൻ അവരോടു അപേക്ഷിച്ചുകൊള്ളുന്നു.

എന്നു ആലുവാ സിന്നാരി.

---

## ഒരപേക്ഷ.

പരോപകാര തല്പരന്മാരും ഔദാര്യബുദ്ധികളും ആയ സകല ജനങ്ങളേയും വിനയപൂർവം തിര്യപ്പെടുത്തുന്നതു: എന്റെ വാത്സല്യസ്നേഹഭാജനങ്ങളെ നമ്മുടെ കർത്താവായ യേശുമിശിഹായെ നിഷ്കളങ്കമായി ആരാധിക്കയും സ്നേഹിക്കയും ചെയ്യുന്നവർ ഭൂമിയിൽ തനിക്കു അടുപ്പവും പ്രിയവും ഉള്ളവരായിരുന്ന ആളുകളുടെ നേരെ സ്നേഹവും ഭക്തിയും ഉള്ളവരായിരിക്കുന്നതു കൂടാതെ, തന്നോടു സഹവാസം ഉണ്ടായിരുന്ന സകല വസ്തുക്കളേയും ബഹുമാനപുരസ്സരം വിചാരിക്കയും ചെയ്യുന്നുവല്ലോ. ഈ തത്വമനുസരിച്ചു നമ്മുടെ രക്ഷകന്റെ കാലടികൾ പതിഞ്ഞിട്ടുള്ളതാണല്ലോ എന്നുവച്ചു യഹൂദരാജ്യത്തെ മണ്ണിനും താൻ ജനിച്ച സ്ഥലമാണല്ലോ എന്നു കരുതി ബേതലഹേമിലെ ഗുഹയ്ക്കും തന്റെ തിരുരക്തത്താൽ നമ്മെ വീണ്ടുകൊള്ളുന്നതിനു നിന്നെ വില കൊടുത്ത സ്ഥലമാണെന്നുവച്ചു കാൽവെറി മലയ്ക്കും സത്യവിശ്വാസികളുടെ ദൃഷ്ടിയിൽ എന്തോ ഒരു മാഹാത്മ്യമുള്ളതായി കാണപ്പെടുന്നു. തന്മൂലം പരിശുദ്ധസ്ഥലങ്ങളെ സന്ദർശിക്കുന്നതിനും വാഴ്വു കയ്യേൽക്കുന്നതിനും ആയി ശീമരാജ്യങ്ങളിൽ നിന്നും അനേകം ഭക്തജനങ്ങൾ വലിയ കഷ്ടനഷ്ടങ്ങൾ സഹിച്ചു അവിടേക്കു പോകുന്നുണ്ടു. ഇതിനു യഥാർത്ഥസിദ്ധനായ കൊച്ചുതിരുമേനിയുടെ ഊർശ്ലേം യാത്ര മലങ്കരയുള്ള നമുക്കു ഒരു ദൃഷ്ടാന്തമാണല്ലോ. ഈ വന്ദ്യപിതാവു ഊർശ്ലേമിൽനിന്നു തിരിച്ചുവന്നു ആ സ്ഥലത്തിന്റെ മാഹാത്മ്യത്തേയും മറ്റും കല്പിച്ചു കേട്ട നാൾമുതൽ നമ്മുടെ കർത്താവിന്റെ വാഴ്ത്തപ്പെട്ട കബറിങ്കൽ പോയി വന്ദിച്ചു വാഴ്വു കൈക്കൊള്ളണമെന്നു എന്റെ മനസ്സു എന്നെ നിർബന്ധിച്ചു. ഈ ആഗ്രഹത്തെ വലിയ തിരുമനസ്സിലെ മുമ്പാകെ അറിയിച്ചതിൽ അവിടുത്തേക്കു എന്നോടുള്ള സത്യസ്നേഹംമൂലം എന്നെ തനിച്ചു വിടുന്നതിനുള്ള വൈമനസ്യത്താൽ ഓരോ ഒഴികഴിവുകൾ പറഞ്ഞു അനുവദിക്കാതിരുന്നിരുന്നു. എന്നാൽ പാത്രിയർക്കീസുബാവാ തിരുമനസ്സിലെ കല്പനപ്രകാരം മെത്രാൻസ്ഥാനം കൈക്കൊള്ളുവാനായി ഇപ്പോൾ ചില പിതാക്കന്മാർ ഊർശ്ലേമിലേക്കു പോകുന്നതാകകൊണ്ടു ഈ അവസരത്തിൽ എന്റെ താഴ്മയായ അപേക്ഷയെ നിവർത്തിപ്പാറാകണമെന്നു തിരുമനസ്സു അറിയിക്കയും മേല്പറഞ്ഞ സൌകര്യങ്ങൾ എല്ലാം ഉള്ളതുകൊണ്ടു എന്റെ യാത്രയ്ക്കു ദയവായി അനുവദിക്കയും യാത്രച്ചിലവിനു സഹായിപ്പാനായി പള്ളിക്കാർക്കു കല്പന തരികയും ആ കല്പന പരസ്യം ചെയ്കയും ചെയ്തിരിക്കുന്നു. എന്നാൽ കല്പന അനുസരിച്ചു എല്ലാ പള്ളികളിലും സഞ്ചരിക്കുന്നതിനും മാന്യന്മാരായ നിങ്ങളെ എല്ലാവരേയും വന്നുകണ്ടു യാത്ര പറയുന്നതിനും സമയച്ചുരുക്കംമൂലം സൌകര്യമില്ലാതെ വന്നിരിക്കുന്നതിനാൽ തിരുമനസ്സിലെ കല്പന അനുസരിച്ചു എന്റെ യാത്രച്ചിലവിലേക്കായി അവരവരുടെ മനസ്സും ശക്തിയും പോലെയുള്ള സംഖ്യ എത്രയും വേഗത്തിൽ അയച്ചുതരണമെന്നും കരമാർഗ്ഗമായും ജലമാർഗ്ഗമായും ഉള്ള ഞങ്ങളുടെ യാത്രയിൽ നേരിട്ടേക്കാവുന്ന സകല ആപത്തിൽ നിന്നും ഞങ്ങളെ കാത്തുരക്ഷിപ്പാനായി നിങ്ങൾ സർവ്വശക്തനെ പ്രാർത്ഥിക്കണമെന്നും നിങ്ങളുടെ സത്യസ്നേഹത്തോടു അപേക്ഷിച്ചുകൊള്ളുന്നു.

പുന്നൂസ് റമ്പാൻ.

---

## സൂചനകൾ.

പാൎമർ സാഹിബിനെയും പത്രികയേയും തമ്മിൽ കൂട്ടിപിടിപ്പിക്കാൻ ചെയ്യു താരകയുടെ ശ്രമവും ഇപ്പോൾ ചൊവ്വെ തെളിഞ്ഞു. ഞങ്ങൾക്കറിവുതന്ന ആളിനെക്കൊണ്ടു മറിച്ചു എഴുതിക്കാൻ താരക വളരെ ശ്രമിച്ചിട്ടും സാധിച്ചില്ലെന്നു താരകയിൽ ഈ പ്രാവശ്യം ചേൎത്തിരിക്കുന്ന എഴുത്തുകൊണ്ടു സ്പഷ്ടമായിരിക്കുന്നു.

❖ ❖ ❖

കെ. എം. സി. എഴുതുന്നതു — താരകയ്ക്കു ഉത്തമവിശ്വാസമില്ലെന്നു കാണിക്കാൻ ഒരിക്കൽ സന്ദൎഭവശാൽ ഒരു എം. എ. ബി. എൽക്കാരനെ ഞാൻ ചൂണ്ടിപ്പറയേണ്ടിവന്നു. ആ എം. എ. ബി. എൽക്കാരന്റെ എഴുത്തു വരുത്തി കാണിക്കണമെന്നു താരക വെല്ലുവിളിച്ചിട്ടു പത്രിക ചെയ്തിട്ടില്ലെന്നു ഇപ്പോൾ പത്രികയുടെ മേൽ ഒരാക്ഷേപവും കൊണ്ടുവന്നിരിക്കുന്നു. ഇതു ശരിയാണ. ഒരാളിനെ കണ്ടു എഴുത്തു വാങ്ങാൻ തിരുവല്ലായിൽനിന്നു കോട്ടയത്തേക്കും തിരിച്ചു മൂന്നുപ്രാവശ്യം ഓടിനടക്കുന്ന താരകാധിപരെപ്പോലെ മറ്റു തൊഴിലില്ലാത്തവണ്ണം ഞാനും പത്രികാധിപരും ഈ വകയ്ക്കു മറിപ്പു തുടങ്ങിയിട്ടില്ല. ഞങ്ങൾക്കു കിട്ടുന്ന അറിവു പ്രസിദ്ധപ്പെടുത്തും. സംശയമുള്ളവർ ചോദിച്ചറിഞ്ഞുകൊള്ളും. ഞാൻ പറഞ്ഞ എം. എ. ബി. എൽക്കാരൻ ആലപ്പുഴ ജില്ലാക്കോൎട്ടു വക്കീൽ മിസ്റ്റർ എ. പീലിപ്പോസ അവൎകളാണ. എഴുത്തു വരുത്താനും ആ വകയ്ക്കു മിനക്കെടാനും തക്കവണ്ണം കഥയില്ലാത്ത മറിപ്പു ഞങ്ങൾക്കില്ല. ഞാൻ പറഞ്ഞതു കളവാണെന്നു സ്ഥാപിച്ചു താരക തന്നെ എഴുത്തു വരുത്തിക്കാണിക്കാൻ ഞാൻ വെല്ലുവിളിക്കുന്നു. ഒരുകാൎയ്യം ഓൎത്തുകൊള്ളണം. ഈയിടെ കോട്ടയത്തു വന്ന ചിലരോടു എഴുത്തു ചോദിക്കയും വാങ്ങിക്കയും ചെയ്യു സമ്പ്രദായം ഞാൻ കേട്ടു. ഓൎമ്മയില്ലെന്നു പറയുന്ന ആൾക്കു താരകയ്ക്കു ബോധിച്ച വിധത്തിൽ ഓൎമ്മ കൊടുക്കയും ഇന്നവിധത്തിലാണ വാസ്തവമെന്നു തെറ്റിധരിപ്പിക്കയും ചെയ്യുന്ന വിദ്യ പ്രയോഗിച്ചതായി കേട്ടു. ആവിധമൊന്നും പ്രയോഗിക്കാതെ പത്രികയിൽ കണ്ട വാചകം വെട്ടി എടുത്തുകാണിച്ചു ആ വാചകത്തിൽ വല്ല വ്യാജവുമുണ്ടോ എന്നു ചോദിച്ചു മറുപടി വരുത്തി കാണിക്കണമെന്നെ അപേക്ഷയുള്ളൂ. മദ്രാസ മെയിലിന്റെ അഭിപ്രായം വരുത്തിയതു പോലെ ഒന്നിനൊന്നായിട്ടാകരുതെന്നു മാത്രം ഞാൻ ആഗ്രഹിക്കുന്നു.

❖ ❖ ❖

പാത്രിയക്കീസ സ്ഥാനം സംബന്ധിച്ചുള്ള തൎക്കം ആരംഭിച്ചതു മുതൽ നാലഞ്ചു ചോദ്യങ്ങൾ തുടരെ തുടരെ താരകയോടു കെ. എം. സി. ചോദിച്ചുകൊണ്ടിരുന്നിട്ടും ഇതുവരെ നേരെ മറുപടി പറയാത്തതിൽ ആശ്ചൎയ്യപ്പെടുന്നു. തൎക്കത്തിനു അടിസ്ഥാനമായ വിഷയങ്ങളെ സംബന്ധിക്കുന്നവയാണ ആ ചോദ്യങ്ങൾ. അതിനു മറുപടി പറയാതെ പിന്നെയും സുൽത്താൻ എന്നും തുക്കി എന്നും പറഞ്ഞുകൊണ്ടു വായനക്കാരെ ഭോഷൻ കളിപ്പിക്കാൻ താരക തുടരെ തുടരെ ശ്രമം ചെയ്യുകൊണ്ടിരിക്കുന്നു. ഞങ്ങൾ ചോദിക്കുന്ന ഓരോ ചോദ്യങ്ങൾക്കു നേരെ മറുപടി കിട്ടണമെന്നു വീണ്ടും താരകയെ ഞങ്ങൾ നിൎബ്ബന്ധിക്കുന്നു. കഴമ്പായ ഈ സംഗതിയിൽ അരംഗത്തിറങ്ങാൻ താരകയ്ക്കു ഭയമാണെങ്കിൽ ആ പരമാൎത്ഥം നേരെ പറഞ്ഞേക്കട്ടെ. ഇവിടെ ഒഴിഞ്ഞേക്കാം.

ഇത്തവണത്തെ താരകയിൽ ഏതാണ്ടെല്ലാം വളച്ചുകെട്ടി പറയുന്ന കൂട്ടത്തിൽ ഞങ്ങൾക്കു ഒരു പുതിയ അറിവു കിട്ടിയിരിക്കുന്നു. ഇത്രനാളും പാത്രിയക്കീസ വെറും വേഷധാരിയെന്നായിരുന്നു താരക പറഞ്ഞിരുന്നതു. വേഷധാരി എന്നു പറഞ്ഞാൽ സ്ഥാനമില്ലാതെ വേഷം മാത്രം ധരിച്ചവൻ എന്നാണല്ലൊ അൎത്ഥം. ഇപ്പോൾ താരക പറയുന്നതു പാത്രിയക്കീസ സ്ഥാനമുള്ള വേഷധാരിയാണെന്നാണ. അല്ലെങ്കിൽ "സ്ഥാനത്തിന്നടുത്ത യോഗ്യതയില്ലാതെ സ്ഥാനമുള്ള ഒരാളാ"ണെന്നു സമ്മതിക്കുന്നു. പത്രിക ഒരു പൊടിക്കൈ പ്രയോഗിച്ചപ്പോൾ സ്ഥാനമശേഷമില്ലാത്ത വെറും വേഷധാരിയല്ല, സ്ഥാനമുണ്ടെന്നുള്ളടത്തോളം താരക ഇപ്പോൾ സമ്മതിക്കുന്നു. പാത്രിയക്കീസാകാനുള്ള യോഗ്യത ഇല്ലെന്നൊരു കുറ്റം മാത്രമെ ഉള്ളു പോലും. വ്യഭിചാരക്കുറ്റത്തിനു ഡിസ്മിസ ചെയ്തു, സൎട്ടിഫിക്കെറ്റും കാ

റോയാ സ്ഥാനത്തിൽ കുർബ്ബാന ചൊല്ലിയ സർട്ടിഫിക്കെറ്റും കാണിക്കുന്നവരെയാണല്ലോ സ്ഥാനത്തിനു യോഗ്യതയുള്ള സ്ഥാനമുള്ളവരെന്നു താരകയും നവീകരണക്കാരും സാധാരണ ഗണിക്കാറുള്ളതു. ആവക സർട്ടിഫിക്കെറ്റില്ലാത്തതുകൊണ്ടു "സ്ഥാനത്തിന്നടുത്ത യോഗ്യതയില്ലാതെ സ്ഥാനമുള്ള ആൾ ആണെന്നു താരക സമ്മതിച്ചതു സന്തോഷം തന്നെ.

~~~~~~~~~~~~~~~~

## മാർ ഗ്രീഗോറിയോസ് സ്മാരക സമ്മാനാർഹന്മാർ.

൧-ാം സമ്മാനം.

പി. കെ. മത്യൂസ ശെമ്മാച്ചൻ. (മാർ ദീവന്നാസ്യോസു സിമ്മനാരി)

൨-ാം സമ്മാനം.

കെ. എ. ചാക്കൊ. (ടി. സിമ്മനാരി)

൩-ാം സമ്മാനം.

ഡി. ഗോവിന്ദൻ പോററി. (തുമ്പമൺ സ്കൂൾ)

അടുത്ത പരീക്ഷയ്ക്കുള്ള വിഷയങ്ങൾ. വി: ലൂക്കോ- ൧൨ മുതൽ ൨൪ വരെ അദ്ധ്യായങ്ങൾ.

മതസംഗതികൾ. ൧൭ മുതൽ ൨൮ വരെ.

സഭാചരിത്രം. (പി. പി. യൌസെപ്പുകത്തനാർ അവർകളുടെ പുസ്തകം) ആദ്യത്തെ മൂന്നു പൊതുസുന്നഹദോസുകൾ.

മനപ്പാഠം. മൌദ്യോന്തുസൊ. (രഹസ്യപ്രാർത്ഥനപുസ്തകം ൧൭൩-ാം പുറം)

ഇ. എം. പീലിപ്പോസ
പരീക്ഷാ കമ്മട്ടി സിക്രട്ടെരി.

---

## "താരകാധിപരുടെ ദുസ്സാമർത്ഥ്യം"

പത്രികയും താരകയുമായി പാത്രിയർക്കീസു ബാവായെ സംബന്ധിച്ചു നടന്ന വാദത്തിൽ പാൽമർ സായ്പിൽനിന്നുണ്ടായ അഭിപ്രായം ഞാൻ പത്രികയ്ക്കു അറിവു കൊടുക്കയും പത്രിക അതിനെ മാത്രം പ്രസിദ്ധപ്പെടുത്തുകയുമാണു ഉണ്ടായതു എന്നുള്ള വാസ്തവത്തെ വായനക്കാരെ അറിയിച്ചുകൊള്ളുന്നു. ഇതിൽ താരകാധിപക്കുള്ള സംശയ നിവൃത്തിക്കായി അയാൾ ഇവിടെ വരികയും എന്നോടു ചോദിക്കയും ചെയ്തു എന്നുള്ളതും പരമാർത്ഥമാണു. എന്നാൽ ഞങ്ങൾ തമ്മിലുണ്ടായ സംഭാഷണത്തെക്കുറിച്ചുള്ള സത്യം മുഴുവൻ പറയാതെ ഏതാനും മറച്ചുവച്ചും ഏതാനും പത്രികാധിപരേയും എന്നേയും നിശ്ശങ്കം പരിഹസിക്കണമെന്നുള്ള ദുരുദ്ദേശത്തോടുകൂടെ അസത്യമായിട്ടുമാണു താരക പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു. സി. എം. ഐ. ഹെഡ്മാസ്റ്റർ അവർകളെ സാക്ഷി നിർത്തി പറയുന്നതു മുഴുവൻ പരമാർത്ഥമാണെന്നു മിസ്റ്റർ ചാക്കൊ അവർകൾ സധൈര്യം പറയുമെന്നു ഞാൻ വിചാരിക്കുന്നില്ല. റവ: ഇ. വി. ജോൺ പാദ്രി, മിസ്റ്റർ ചാക്കൊ ഇവരോടു പ്രസ്തുത വിഷയത്തെക്കുറിച്ചുള്ള പാമർ സായ്പിന്റെ അഭിപ്രായത്തെ പ-
~~~~~~~~~~~~~~~~

റയുന്നതിന എന്നോട്ട ആവശ്യപ്പെട്ടു. അതിന ഞാൻ കൊടുത്ത മറുപടി "ഇപ്പോൾ പറയേണ്ടിയ ആവശ്യമില്ലല്ലൊ. വിവരമായി നാളെ എഴുതി അയച്ചുകൊള്ളാം" എന്നായിരുന്നു. ഇയാൾ വല്ല രഹസ്യവും മേല്പറഞ്ഞ മഹാന്മാരോട്ട പറഞ്ഞു എങ്കിൽ അതു ഒളിച്ചുനിന്ന കേൾക്കുന്നതിന ഞാൻ ഒരുങ്ങിയില്ല.

മേല്പറഞ്ഞ അഭിപ്രായം പത്രികാധിപക്ക ഞാൻ അറിവു കൊടുത്തതായി സമ്മതിക്കുന്ന സ്ഥിതിക്ക ഈ ആൾ വീണ്ടും അദ്ദേഹത്തെ കുററം പറയുന്നതിന്റെ രഹസ്യം മനസ്സിലാകുന്നില്ല. ഒരു "താഴത്തെ ക്ലാസിലെ വാദ്ധ്യാർ" പറയുന്നതിന ഹെഡ്മാസ്റ്ററുടെ സാക്ഷി വേണമൊ? മററിക്കലേഷ്യനപൊളിഞ്ഞു തൊഴിലില്ലാതെ നടന്നപ്പോൾ പത്രാധിപത്യം കിട്ടിയതുകൊണ്ട വാദ്ധ്യന്മാരെ അവിശ്വസിക്കണമെന്നുണ്ടോ? ഒരു വാദ്ധ്യാർ നിരീശ്വരവാദി എങ്കിൽ എല്ലാവരും അങ്ങിനെ തന്നെ എന്ന വിചാരിച്ചു കുററം വിധിക്കുന്നതു ദുസ്സാമൎത്ഥ്യമല്ലയൊ? എ- എന്നവൻ അഞ്ചരക്കാരുടെ വിശുദ്ധ ചുംബനത്തിന്റെ ഫലമെങ്കിൽ ബി. സി. ഡി. എന്നവരും അങ്ങിനെ അല്ലയൊ എന്നുള്ള സ്വബുദ്ധിയിന്മേൽ അവരെ ദോഷാരോപണം ചെയ്യുന്നതിന പുറപ്പെടുന്നതു യുക്തമൊ?

നമ്മുടെ കുട്ടി പത്രാധിപരെ ഈ പ്രാവശ്യം പ്രേരിപ്പിച്ച ആത്മാവു സുവിശേഷ പ്രസംഗിയായ കെ. എൻ. ദാനിയേൽ ഉപദേശിയുടേതാണെന്ന തോന്നുന്നില്ല. ഒന്നുകിൽ എം. എൻ. ഓയുടെ അല്ലെങ്കിൽ താരകാധിപരുടെതു് എന്നതിന സംശയമില്ല. ഈ ആൾക്ക എന്നെ പരസ്യമായി ആക്ഷേപിക്കണമെന്ന ദുര്മ്മോഹമുള്ളതായി ഈ ആളുടെ ലിഖിതത്തിൽ നിന്നും മനസ്സിലാകുന്നുണ്ടെന്ന, നവീകരണ സമുദായത്തിലും ആംഗ്ലേയ സമുദായത്തിലുമുള്ള സഹൃദയന്മാരായ ഏതാനും മാന്യന്മാർ പ്രസ്ഥാപിക്കയുണ്ടായി. ആവശ്യപ്പെട്ടാൽ പേരുകൾ പറയുന്നതാണ. പാത്രിയൎക്കീസുബാവായെ സംബന്ധിച്ചു പാതമർ സായ്പു എന്നോട്ട ചില സംഗതികൾ സംസാരിച്ചിട്ടുണ്ടെന്നും മിസ്റ്റർ എൻ- ഡബ്ലിയു ജോസേപ്പും പുറമെ ഒരുമാന്യനായ സഞ്ചായ ഉദ്യോഗസ്ഥനും എനിക്ക അറിവു തന്നിട്ടുണ്ടെന്നും ഇയാളുടെ ചിലക്രാസ്യുകൾക്ക മറുപടിയായി ഞാൻ പറഞ്ഞിട്ടുണ്ട. അതൊന്നും താരകയിൽ കാണുന്നില്ല. മിസ്റ്റർ ജോസേപ്പിനോട്ട ഇതെക്കുറിച്ചു ഞാൻ വീണ്ടും ചോദിച്ചിട്ടും അദ്ദേഹം പറയുന്നതു "താരകയുടെവാദം അസ്ഥാനത്തിലായി എന്നുള്ള വാക്കുകൾ അക്ഷരപ്രകാരം സായ്പവർകൾ പറഞ്ഞില്ലെങ്കിലും ആ അൎത്ഥത്തിൽ ഗവൎമ്മെണ്ടിന്റെ പ്രവേശം കൊണ്ടു ബാവായുടെ സ്ഥാനം അസാധുവാകയില്ല" എന്നുള്ള പത്രികയുടെ വാദത്തെ നീതികരിക്കുന്ന അഭിപ്രായമാണ പറഞ്ഞിട്ടുള്ളതു" എന്നാണ്.

സി. എം. എസ് കാളേജിലെ ഒരദ്ധ്യാപകൻ.

ആലുവാ സിമ്മനാരിവക ൨൧൩-ാം ൱ാം അവസാനിച്ചശേഷം (ലിസ്റ്റ്.)

| നമ്പ്ര | പള്ളികളുടെ പേരു. | | തിരട്ടിൻപടി തരേണ്ട സംഖ്യ. ക | ണ | സ | തന്ന സംഖ്യ ക | ണ | സ | തരുവാനുള്ള ബാക്കി സംഖ്യ ക | ണ | സ |
|---|---|---|---|---|---|---|---|---|---|---|---|
| ൧ | അങ്കമാലി | പള്ളി | ൩൬൨ | ൧൫ | ൩ | ൯൬ | ൧൧ | ൧൦ | ൨൬൬ | ൩ | ൫ |
| ൨ | അകപ്പറമ്പു | " | ൬൩൭ | ൧൩ | ൩ | ൧൫൯ | ൭ | ൪ | ൪൭൮ | ൫ | ൧൧ |
| ൩ | കുറുപ്പുംപടി | " | ൨൦൫൦ | " | " | ൮൮൮ | ൧൨ | " | ൧൧൬൧ | ൪ | " |
| ൪ | പറവൂർ | " | ൨൦൪൦ | " | " | ൮൨൦ | " | " | ൧൨൨൦ | " | " |
| ൫ | പള്ളിപ്പുറം | " | ൧൦൦൦ | " | " | ൩൭൫ | " | " | ൬൨൫ | " | " |
| ൬ | കന്നക്കുരുട്ടി | " | ൯൧൬ | " | " | ൩൧൨ | ൮ | " | ൬൦൩ | ൮ | " |
| ൭ | കോതമംഗലത്തു വലിയ | " | ൪൦൦ | " | " | ൨൫ | " | " | ൩൭൫ | " | " |
| ൮ | വെങ്ങോല | " | ൧൦൦ | " | " | ൨൩ | " | " | ൭൭ | " | " |
| ൯ | തുരുത്തിപ്പള്ളി | " | ൧൦൦ | " | " | ൨൫ | " | " | ൭൫ | " | " |
| ൧൦ | ആലുവാ | " | ൫൦ | " | " | ൨൫ | " | " | ൨൫ | " | " |
| ൧൧ | മഞ്ഞപ്ര | " | ൧൦൦ | " | " | ൧൨ | ൮ | " | ൮൭ | ൮ | " |
| ൧൨ | കോട്ടപ്പടി ഹെബ്രോൻ | " | ൨൮൪ | ൩ | ൨ | ൩൫ | " | " | ൨൪൯ | ൩ | ൨ |
| ൧൩ | വേങ്ങൂർ | " | ൧൮൦ | " | " | ൨൫ | " | " | ൧൫൫ | " | " |
| ൧൪ | പൊയ്യാട്ടുശേരി | " | ൭൦ | " | " | ൮ | " | " | ൬൨ | " | " |
| ൧൫ | ചേലാട്ടിൽ ബെസനിയാ | " | ൧൦൦ | " | " | " | " | " | ൧൦൦ | " | " |
| ൧൬ | മാറാട്ടിൽ | " | ൭൦ | " | " | ൨൫ | " | " | ൪൫ | " | " |
| ൧൭ | റാക്കാട്ടു | " | ൨൦൦ | ൧൦ | ൮ | ൫൯ | ൨ | ൯ | ൧൪൧ | ൭ | ൧൧ |
| ൧൮ | മഴുവന്നൂർ | " | ൧൦൦ | " | " | ൫൦ | " | " | ൫൦ | " | " |
| ൧൯ | പോത്താനിക്കാട്ടു | " | ൮൦ | " | " | ൨൦ | " | " | ൬൦ | " | " |
| ൨൦ | ചെറുകോട്ടുകുന്നേൽ | " | ൩൨ | " | " | ൨ | " | " | ൩൦ | " | " |
| ൨൧ | കോതമംഗലത്തു ചെറിയ | " | ൨൧൨൦ | ൧൧ | " | ൪൮൦ | " | " | ൧൬൪൦ | ൧൧ | " |
| ൨൨ | കാരക്കുന്നത്തു | " | " | " | " | ൨൦ | " | " | " | " | " |
| ൨൩ | കാക്കനാട്ടു പുത്തൻ | " | " | " | " | ൨ | " | " | " | " | " |
| ൨൪ | പറവൂർ പെരുമ്പടന്ന | " | " | " | " | " | " | " | " | " | " |

## ലിസ്റ്റ്

| നം | പള്ളികളുടെ പേരു. | തിരട്ടിൻപടി തരേണ്ട സംഖ്യ. | | | തന്ന സംഖ്യ. | | | തരുവാനുള്ള ബാക്കിസംഖ്യ. | | |
|---|---|---|---|---|---|---|---|---|---|---|
| | | ക | ണ | സ | ക | ണ | സ | ക | ണ | സ |
| ൨൫ | ബെഥേൽ നൂലോക്കൊ പള്ളി | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, |
| ൨൬ | പീച്ചാനിക്കാട്ടു കിഴക്കെ ,, | ,, | ,, | ,, | ൧ | ,, | ,, | ,, | ,, | ,, |
| ൨൭ | ടി. പടിഞ്ഞാറ ,, | ,, | ,, | ,, | ൧ | ,, | ,, | ,, | ,, | ,, |
| ൨൮ | താമരച്ചാൽ പുത്തൻ ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, |
| ൨൯ | കിഴക്കമ്പലം ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, |
| ൩൦ | തൃക്കളത്തൂർ ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, |

താരകക്കു — കഴിഞ്ഞ ലക്കം ഇടവകപ്പത്രികയിൽ മിസ്റ്റർ കേ. എൻ. ദാനിയേലിനെ മിസ്റ്റർ ഉമ്മൻ ഐസക് വാദത്തിന്നായി ക്ഷണിച്ചു ഠ, ഐസകിനോടു വാദിപ്പാൻ, ദാനിയേലിനു ശേഷി പോരാ എന്നു മിസ്റ്റർ ഫിലിപ്പിനു തോന്നി, ഐസകിനോടു വാദിപ്പാൻ ഫിലിപ്പ് അവർകൾ ചാടിപ്പുറപ്പെട്ടിരിക്കുന്നതിനാൽ, ഐസക്ക് അവർകളെ ഇതിലേക്കു ബുദ്ധിമുട്ടിക്കാതെ, ഫിലിപ്പു അവർകൾ നിശ്ചയിക്കുന്ന മദ്ധ്യസ്ഥന്മാരെ വെച്ചു അദ്ദേഹത്തോടു വാദിക്കുന്നതിന്നു ഞാൻ തയ്യാറായിരിക്കുന്നു. സമയം അദ്ദേഹം തന്നെ തീർച്ചപ്പെടുത്തട്ടെ.

എന്നു മാവേലിക്കര. കെ. എം. വറുഗീസ.

## പത്രിക വില വിവരം.

| | ബ്രിട്ടീഷ രൂപാ | |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൨ |
| ഒററപ്രതിക്കു | ,, | ൪ |
| **പരസ്യക്കൂലി** | | |
| ഒന്നാം പ്രാവശ്യത്തേക്കു വരി ഒന്നിന്നു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും ടി. | ,, | ൧൮ |

## NOTICE·

പത്രികസംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു മാർ തോമ്മസു അച്ചുക്കൂട്ടം മാനേജർക്കു മേൽ വിലാസംവച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു.

---

## പർദൈസാ.

ഒരു പുതിയ പുസ്തകം. പല ചരിത്രപുസ്തകങ്ങളും തർജ്ജമ ചെയ്തു അച്ചടിച്ചു മലങ്കരയുള്ള എല്ലാവരുടെയും കൃതജ്ഞതയ്ക്കു പാത്രീഭവിച്ചു വ- ദി- ശ്രീ. പുന്നത്രസുറിയാനി അച്ചൻ അവർകളാൽ ഉണ്ടാക്കപ്പെട്ടതും എല്ലാവരുടെയും ജീവിതത്തിൽ ഉണ്ടാകാവുന്ന പല ഘട്ടങ്ങളേയും നല്ലവണ്ണം എടുത്തു കാണിച്ചും പല ആപത്തുകളിൽനിന്നു വിമുക്തരാക്കുന്നതിനും ഏററവും ഉതകുന്ന ഒരു നല്ല പുസ്തകം വില ചക്രം ൭ മാത്രം. ആവശ്യക്കാർ മാർത്തോമ്മസു പ്രസ് മാനേജർക്കു എഴുതി അയച്ചാൽ കിട്ടുന്നതാണ.

---

## മലങ്കര ഇടവകപഞ്ചാംഗം

മുൻ ആണ്ടിനെ അപേക്ഷിച്ചു പല ഭേദഗതികളും ചെയ്തിട്ടുള്ള ൧൦൬൦-ലെ മലങ്കര ഇടവക പഞ്ചാംഗം ഇതാ വെളിക്കിറങ്ങിയിരിക്കുന്നു. പെരും തീയതികളെ അറിവാനായി പഞ്ചാംഗങ്ങൾ വാങ്ങിക്കുന്നവർക്കു നമ്മുടെ സഭയുടെ സകല വിവരങ്ങളും അടങ്ങിയിരിക്കുന്നതും സുറിയാനി, മലയാളം, ഇംഗ്ലീഷ ഈ മാസങ്ങളുടെ തീയതികളെ കൃത്യമായി അറിയിക്കുന്നതുമായ ഈ പഞ്ചാംഗം എത്ര ഉപകാരപ്രദമായിരിക്കും. വില ചക്രം ൨ മാത്രം.

---

## പത്രവരി അടച്ചവരുടെ പേരുവിവരം

| | അവർകൾ | രൂ. | ച. |
|---|---|---|---|
| നിരണം വെ പള്ളിയോഗം | | ൧ | ൧൨ |
| ടി. പനയ്ക്കാമററത്തു അബ്രഹാം കത്തനാരു | ,, | ൧ | ൧൨ |
| ടി. പാണന്തോട്ടു വടക്കേതിൽ വർക്കി | ,, | ൧ | ൦ |
| മാന്നാർ പുത്തൻപുരയ്ക്കൽ പോത്തൻ | ,, | ൨ | ൦ |
| തിരുവല്ലാ കാവുംഭാഗം സിറിയൻ മിഷ്യൻ ഗ്രാൻറു പള്ളിക്കൂടം വാദ്ധ്യാർ ജി. ഇടിക്കുള | ,, | ൧ | ൧൨ |
| മാവേലിക്കര ഇടിച്ചാണ്ടിപ്പറമ്പിൽ കുഞ്ഞുപോത്തൻ | ,, | ൧ | ൧൪ |
| മണക്കാട്ടു കാമ്പുശ്ശേരി വടക്കേതിൽ കീവറീതു | ,, | ൨ | ൦ |
| ചെങ്ങന്നൂർ പൊയ്ക്കുടിയിൽ യൌസേപ്പ | ,, | ൩ | ൦ |
| പുത്തൻകാവു കൊല്ലമ്പറമ്പിൽ ചാക്കൊ | ,, | ൩ | ൦ |
| മേപ്രാ സിറിയൻ സണ്ടേസ്കൂൾ സിക്രട്ടെറി ചെറിയാൻ | ,, | ൧ | ൧൨ |
| കാർത്തികപ്പള്ളി സി- ററി- ദാനിയേൽ | ,, | ൧ | ൦ |
| തിരുവല്ലായ്ക്കു സമീപം കിഴക്കൻമുത്തൂററ ററി. വറുഗീസ | ,, | ൦ | ൨൧ |